2006

മലങ്കര ഓർത്തഡോക്സ് സുറിയാനി സഭയുടെ ഔദ്യോഗിക മുഖപത്രം



# മലങ്കരസഭ

MALANKARASABHA

അഗസ്റ്റ്

Rs. 7

**AUGUST 15**



പരിശുദ്ധ മാതാവിന്റെ
വാങ്ങിപ്പു പെരുന്നാൾ



സ്വാതന്ത്ര്യ ദിനാശംസകൾ

നിറമുള്ള ചിന്തകളായി ഓണമെത്തുന്നു.
സമൃദ്ധിയുടെ മന്ത്രങ്ങൾ ഉരുവിടുന്ന പരിസ്ഥിതിയുടെ ഉത്സവം.
സംസ്കൃതികളുടെ പുനർ വായന.
ഓണചിത്രങ്ങൾക്കു മുന്നിൽ നഷ്ട സ്മൃതികളുടെ കയ്പുരസം.
ഓണപ്പുഞ്ചിരി തൂകുന്ന നാലുകെട്ടിനു മുന്നിൽ
മനസ്സുകൊണ്ടൊരു ദക്ഷിണവയ്ക്കാം.
കുറഞ്ഞുപോകാത്ത ഓർമ്മകളുമായ് ഓണാശംസകൾ.



അമേരിക്കൻ ഭദ്രാസനം നൽകിയ സ്വീകരണ സമ്മേളനത്തിൽ പ. കാതോലിക്കാ ബാവാ തിരുമേനി സഹോദരീ സഭാ മേലദ്ധ്യക്ഷന്മാരോടൊപ്പം.

# മലങ്കരസഭ

ലക്കം 8, പുസ്തകം 62

ഓഗസ്റ്റ്, 2006






## വരിസംഖ്യ

| | | |
|---|---|---|
| **ഇന്ത്യയിൽ** | | |
| ഒറ്റപ്രതി | : | 7 രൂപ |
| ഒരു വർഷം | : | 75 രൂപ |
| 4 വർഷം | : | 300 രൂപ |
| 10 വർഷം | : | 750 രൂപ |
| **വിദേശത്തേക്ക്** | | |
| ഒരു വർഷം | : | 600 രൂപ |


*Cover Design & Type Setting:-*

M.S. Graphics, Devalokam.


# ഉൾത്തുടിപ്പുകൾ




ദേവലോകം, കോട്ടയം - 686 038. ഫോൺ: 0481 - 2573234

Fax : +91 481 2573234



# പരിവർത്തനോന്മുഖമായ മാറ്റം അനിവാര്യം

മലങ്കരസഭയുടെ ചരിത്രവഴികളിൽ പരിവർത്തനോന്മുഖമായ ഒരു വളർച്ചയാണുള്ളത്. അർക്കദിയാക്കോൻ, മാർത്തോമ്മാ മെത്രാൻ, മലങ്കര മെത്രാപ്പോലിത്താ, കാതോലിക്കാ എന്നീ സ്ഥാനനാമങ്ങളിലൂടെയുള്ള ഭരണ നിർവ്വഹണ പരിണാമം പുരോഗതിയുടെ നിദർശനമാണ്. ഓരോ സ്ഥാന നാമത്തിനും അതാതുകാലം നൽകിയ പ്രാധാന്യം മികവുറ്റതായിരുന്നു. 1912-ൽ മലങ്കരയിൽ കാതോലിക്കേറ്റു സ്ഥാപിതമായപ്പോൾ ഭാരതസഭയുടെ തനിമയും ദേശീയതയിലൂന്നിയ സാർവ്വത്രികതയും പ്രകീർത്തിക്കപ്പെട്ടു.

പൊതുസഭാ ചരിത്രത്തിൽ കാതോലിക്കായും പാത്രിയർക്കീസും തുല്യ സ്ഥാനികളാണെങ്കിലും ചില പ്രാദേശിക സഭകളിൽ ഒന്ന് മറ്റേതിന്റെ മേൽസ്ഥാനമോ കീഴ്സ്ഥാനമോ ഒക്കെയായി നിലകൊള്ളുന്നുണ്ട്. ഉദാഹരണത്തിന്, അർമ്മീനിയൻ അപ്പോസ്തോലിക സഭയിലെ പാത്രിയർക്കീസന്മാർ ഇപ്പോഴും കാതോലിക്കായുടെ കീഴ്സ്ഥാനികളാണ്. ഭാരതസഭയുടെ അത്യുന്നതപദവിയായ കാതോലിക്കാ സ്ഥാനത്തിന് വിദേശ സഭാമേലദ്ധ്യക്ഷന്മാരുടെ കീഴ്സ്ഥാനികളായ ബദൽ കാതോലിക്കാമാരുണ്ടായപ്പോൾ മങ്ങലേറ്റു. തന്നെയുമല്ല, സഭയുടെ കാതോലിക്കാ-മലങ്കര മെത്രാപ്പോലീത്താ സ്ഥാനങ്ങളെ ഇക്കൂട്ടർ കോടതി വ്യവഹാരങ്ങളിലൂടെ ചോദ്യം ചെയ്ത് ഏറിയ ആശയക്കുഴപ്പവും സൃഷ്ടിക്കുന്നു.

സഭയുടെ വ്യവസ്ഥാപിത ഭരണഘടനയോട് വിരുദ്ധമായ നിലപാട് സ്വീകരിച്ച് പുറത്തുപോയശേഷം സഭാനടപടികൾക്കെതിരെ കോടതി വ്യവഹാരം നടത്തുന്നതിനുള്ള അധികാരം എവിടെ നിന്ന്?

ആർക്കും എന്തും ചെയ്യാം എന്ന വിധത്തിൽ കേരള സംസ്ക്കാരത്തെ വലിച്ചിഴക്കരുത്. സ്വാതന്ത്ര്യം ദുർവിനിയോഗം ചെയ്തശേഷം കോടതി വ്യവഹാരത്തിനെത്തുന്നവരുടെ അപേക്ഷയിൽ വാദം പോലും കേൾക്കാതെ വിധി പ്രസ്താവിക്കുന്നത് കോടതികളുടെ അന്തഃസത്തയെത്തന്നെ ബാധിക്കുന്നതാണ്. ഇത്തരം അവസരങ്ങളിൽ ദീർഘദർശനത്തോടും ധീരതയോടും മാറ്റങ്ങൾക്ക് സഭ തയ്യാറാകണം.

ചില നിരൂപണങ്ങൾ കുറിക്കട്ടെ:

i) നിയമവിധേയരല്ലാത്ത ബദൽ കാതോലിക്കായേയും മെത്രാന്മാരെയും വാഴിച്ചുകൊണ്ട് വിഘടിത വിഭാഗം മലങ്കരസഭയിലെ പ്രതിസന്ധികൾ അതിസങ്കീർണ്ണമാക്കിയിരിക്കുന്നു. ആസന്ന ഭാവിയിൽ അവരെ സ്വീകരിക്കുവാനുള്ള മനസ്സൊരുക്കം മലങ്കരസഭാ മക്കൾക്കില്ലാത്തതുകൊണ്ട് അവരുടെ വിഭാഗിയത വ്യക്തമായി സഭാ മക്കളെ അറിയിക്കണം.

ii) മലങ്കരസഭയുടെ പള്ളികളും സ്വത്തുക്കളും സഭാ ഭരണഘടനയ്ക്കു വിധേയമായി സഭാമക്കളുടേതാണെങ്കിലും വിഘടിത വിഭാഗം അവകാശവാദം ഉന്ന

യിച്ചിരിക്കുന്നവയെക്കുറിച്ച് നിലവിലുള്ള കേസുകളുടെ വിധി വരുന്നതുവരെ ക്ഷമയോടെ കാത്തിരിക്കണം.

iii) ഏറ്റവും പ്രധാന വിഷയം ഭാരതസഭയായ മലങ്കരസഭയുടെ പ്രധാന മേലദ്ധ്യക്ഷന്റെ സ്ഥാനനാമത്തിൽ അതുല്യത നിലനിർത്തി സഭയുടെ തനിമയും മഹത്വവും വർദ്ധിപ്പിക്കുക എന്നതാണ്. സഭാഭരണഘടന വിവക്ഷിക്കുന്ന അന്ത്യോഖ്യാ പാത്രിയർക്കീസ് എന്ന ഒരു സ്ഥാനി ഇന്ന് ഭൂലോകത്തിലില്ല. ആകയാൽ ഭാരതസഭയുടെ അദ്ധ്യക്ഷന്റെ സ്ഥാനനാമം The patriarch of India, Supreme Catholicos of the East and Malankara Metropolitan (ഇന്ത്യയുടെ പാത്രിയർക്കീസും കിഴക്കിന്റെ പരമോന്നത കാതോലിക്കായും മലങ്കര മെത്രാപ്പോലീത്തായും ആയ) എന്ന് മാറ്റേണ്ടത് അത്യാവശ്യമായിരിക്കുന്നു.

iv) പ്രാദേശിക വിഷയങ്ങൾ വർദ്ധിച്ചു വരുന്നതിനാൽ അവ സംബന്ധിച്ച് സമയബന്ധിത തീരുമാനങ്ങൾ കൈക്കൊണ്ട് സഭാ മേലദ്ധ്യക്ഷന്റെ അംഗീകാരത്തോടെ നടപ്പിലാക്കുവാൻ തക്കവണ്ണം സഭയെ വിവിധ മേഖലകളായി തിരിച്ച് പ്രാദേശിക സുന്നഹദോസുകൾക്ക് രൂപം നൽകണം. സഭയിലെ സീനിയർ മെത്രാപ്പോലീത്തന്മാരെ (റിട്ടയർമെന്റ് പ്രായത്തിലെത്താത്തവർ) മേജർ ആർച്ച് ബിഷപ്പ് (വലിയ മെത്രാപ്പോലീത്താ) എന്ന സ്ഥാനനാമം നൽകി ആദരിച്ചുകൊണ്ട് പ്രാദേശിക സുന്നഹദോസുകളുടെ അദ്ധ്യക്ഷരാക്കണം. സഭയുടെ പൊതു വിഷയങ്ങൾ പ്രധാന മേലദ്ധ്യക്ഷന്റെ അദ്ധ്യക്ഷതയിൽ വർഷത്തിൽ ഒന്നോ രണ്ടോ പ്രാവശ്യം കൂടി വരുന്ന പ. സുന്നഹദോസിൽ ചർച്ച ചെയ്ത് തീരുമാനിക്കണം.

v) സഭാ ഭരണഘടനയിൽ കാലാനുസൃതമായ ഭേദഗതി വരുത്തി അവ പ്രാവർത്തികമാക്കുന്നതിന് അസ്സോസിയേഷൻ മാനേജിംഗ് കമ്മറ്റി നിശ്ചയിക്കുന്ന റൂൾകമ്മറ്റിക്ക് അവകാശമുണ്ടെന്ന് ഭരണഘടന തന്നെ അനുശാസിക്കുമ്പോൾ (അദ്ധ്യായം 12, അക്കങ്ങൾ 126, 127) വളർച്ചയ്ക്കനിവാര്യമായ മാറ്റങ്ങൾ വരുത്തുവാൻ നാം ആരെ ഭയപ്പെടണം? സഭ നിയമത്തിനു വേണ്ടിയാകാതെ നിയമം സഭയ്ക്കു വേണ്ടിയാകട്ടെ!

വിൻസ്റ്റൺ ചർച്ചിലിന്റെ വാക്കുകൾ ശ്രദ്ധിക്കുക: "എനിക്ക് തീർച്ചയാണ്, ഈ ദിവസം നമ്മുടെ വിധിയുടെ യജമാനൻമാർ നമ്മൾ തന്നെയാണ്. മുന്നിലുള്ള ദൗത്യം നമ്മുടെ കഴിവുകൾക്കതീതമല്ല. അതിന്റെ വേദനകളും കഷ്ടപ്പാടുകളും നമ്മുടെ സഹനശക്തിക്കപ്പുറമല്ല. ലക്ഷ്യത്തിൽ വിശ്വാസം ഉണ്ടെങ്കിൽ, അത് നേടണമെന്ന അജയ്യമായ ഇച്ഛാശക്തിയുണ്ടെങ്കിൽ, വിജയം നമുക്ക് നിഷേധിക്കപ്പെടുകയില്ല." വായനക്കാരുടെ പ്രതികരണങ്ങൾ ക്ഷണിക്കുന്നു.

- പണിക്കരച്ചൻ

# മഹാപുരോഹിത സന്ദേശം



വാത്സല്യ മക്കളേ,

ഹൃദയം നിറഞ്ഞ സ്നേഹത്തോടെ നാം നിങ്ങൾക്കെഴുതട്ടെ. അമേരിക്കയിലുള്ള നമ്മുടെ വാത്സല്യമക്കളെ സന്ദർശിച്ചശേഷം നാം തിരിച്ചു നാട്ടിലെത്തിയ വിവരം നിങ്ങളേവരും അറിഞ്ഞിരിക്കുമല്ലോ? നമ്മുടെ യാത്രയിലുടനീളം സർവ്വശക്തനായ ദൈവം തമ്പുരാൻ തന്റെ തൃക്കരങ്ങളാൽ നമ്മെ പിടിച്ചു നടത്തി. നിങ്ങളുടെ പ്രാർത്ഥനയ്ക്കു നന്ദിയും സർവ്വശക്തന് സ്തുതിയും അർപ്പിക്കുന്നു.

നമ്മുടെ സഭ കുറെനാളുകളായി പ്രതിസന്ധികളിലൂടെ കടന്നു പോവുകയാണ്. സഭാഭരണഘടനയോടോ, സാമൂഹ്യ നിയമങ്ങളോടൊ വിധേയത്വമില്ലാത്ത വിഘടിത വിഭാഗം നമുക്കെതിരെയും നമ്മുടെ സ്ഥാനത്തിനെതിരെയും വ്യവഹാരങ്ങളുമായി രംഗത്തിറങ്ങിയ വിവരം നിങ്ങളേവരും അറിഞ്ഞുകാണും. സെപ്റ്റംബറിൽ നടക്കേണ്ടിയിരിക്കുന്ന മലങ്കര അസോസിയേഷൻ യോഗം മുടക്കുവാനും സഭയിൽ ചിന്താക്കുഴപ്പം സൃഷ്ടിക്കുവാനുമുള്ള തന്ത്രമാണിതെന്ന് എല്ലാവർക്കും അറിയാം. സഭ ദൈവത്തിന്റേതാകയാൽ സത്യമേ അത്യന്തികമായി ജയിക്കുകയുള്ളു എന്ന് നമുക്ക് വിശ്വസിക്കാം. നമുക്കെതിരെ പോരാടുന്നവർക്കു വേണ്ടി പ്രാർത്ഥിക്കുവാനുള്ള നമ്മുടെ ഉത്തരവാദിത്വം നിങ്ങളാരും വിസ്മരിക്കരുത്. ഓഗസ്റ്റിൽ നടക്കുന്ന പ. എപ്പിസ്ക്കോപ്പൽ സുന്നഹദോസും തുടർന്നു വരുന്ന മാനേജിംഗ് കമ്മറ്റിയും അസോസിയേഷൻ യോഗവുമൊക്കെ മംഗളകരമാകുവാൻ വേണ്ടി നിങ്ങളേവരും മുട്ടിപ്പായി പ്രാർത്ഥിക്കണം.

ആഗസ്റ്റ് 15–ന് ഇന്ത്യയ്ക്ക് സ്വാതന്ത്ര്യം ലഭിച്ചിട്ട് അൻപത്തെട്ടു വർഷം പൂർത്തിയാകുന്നു. പ്രശ്നങ്ങളിലൂടെയും പ്രതിസന്ധികളിലൂടെയും മുന്നോട്ടു പോകുന്ന ഇന്നത്തെ സമൂഹത്തിൽ യഥാർത്ഥ സ്വാതന്ത്ര്യം ആസ്വദിക്കണമെങ്കിൽ യേശു ക്രിസ്തുവിങ്കലേക്കു തിരിയണം. യേശുക്രിസ്തുവിലുള്ള സ്വാതന്ത്ര്യം മാത്രമാണ് പൂർണ്ണമായുള്ളത്. യേശുക്രിസ്തുവിങ്കലുള്ള പരിപൂർണ്ണ സ്വാതന്ത്ര്യം അനുഭവിക്കണമെങ്കിൽ അവന്റെ അടുത്തു നിന്ന് "അവൻ പറയുന്നതുപോലെ ചെയ്യുക" എന്ന് ഉപദേശിക്കുന്ന പ. അമ്മയെകൂടി കാണണം.

പരിശുദ്ധ കന്യകമറിയാം അമ്മയുടെ വാങ്ങിപ്പുപെരുന്നാൾ നമ്മുടെ രാഷ്ട്രത്തിന്റെ സ്വാതന്ത്ര്യദിനാഘോഷത്തോട് ചേർന്ന് നാം കൊണ്ടാടുന്നു. സ്വാതന്ത്ര്യത്തിനുവേണ്ടിയുള്ള ഭാരതമാതാവിന്റെ ത്യാഗവും ദൈവഹിതത്തിനു മുമ്പിൽ കന്യകമറിയാം നടത്തിയ സമർപ്പണവും നമുക്ക് സ്വാതന്ത്ര്യം നേടിത്തന്നു. 'നിന്റെ ഹിതം പോലെ എന്നിൽ ഭവിക്കട്ടെ' എന്ന കന്യകമറിയാമിന്റെ സ്വതന്ത്ര തീരുമാനം. നമ്മുടെ രക്ഷകൻ ലോകത്തിലേക്കു വന്ന് നമ്മെ സ്വതന്ത്രരാക്കി. അവൻ മനുഷ്യകുലത്തെ മുഴുവൻ പാപത്തിന്റെയും അടിമത്വത്തിന്റെയും ബന്ധനത്തിൽ നിന്ന് സ്വതന്ത്രമാക്കി (ലൂക്കോ. 4:18).

വി. കന്യകമറിയാം തന്റെ എല്ലാ പദ്ധതികളും മാറ്റിവച്ചിട്ട് ദൈവഹിതത്തിനു മുന്നിൽ തലകുനിച്ച അമ്മയാണ്. വിശ്വാസത്തോടും എളിമയോടും കൂടി അവൾ ദൈവദൂതനെ സ്വീകരിച്ചു. അന്നു മുതൽ കാൽവറിയിലെ കുരിശോളം അവൾ കർത്താവിനെ അനുഗമിച്ചു. യേശുവിന് ലോകത്തിലേക്ക് വരുവാൻ മറിയാമെന്ന വാതിൽ ഉപകരണമായി. മറിയാമിനെ പോലെ നമുക്കും ദൈവത്തിന്റെ അനർഘമായ കൃപകളോട് സഹകരിക്കാം. ബലഹീനനായ നാം നിങ്ങളെ ഏവരെയും പ. കന്യകമറിയാം അമ്മയുടെ മദ്ധ്യസ്ഥതയിൽ ദൈവസന്നിധിയിൽ സമർപ്പിക്കുന്നു.

ദൈവം ഏവരെയും അനുഗ്രഹിക്കട്ടെ!

# ഓർത്തഡോക്സ് ആരാധനയിൽ പ്രകൃതിക്ക് വേണ്ടിയുള്ള പ്രാർത്ഥന

ഫാ. തോംസൺ റോബി, ചെന്നൈ

പ്രകൃതിയും മനുഷ്യരും ദൈവ സൃഷ്ടിയാണ്. ദൈവം ആദിയിൽ മനുഷ്യ സൃഷ്ടിക്കുശേഷം അവരെ പ്രകൃതിയുടെ മേധാവിയായി നിയമിച്ചു. അനന്തരം ദൈവം നാം നമ്മുടെ സ്വരൂപത്തിൽ നമ്മുടെ സാദൃശ്യ പ്രകാരം മനുഷ്യനെ ഉണ്ടാക്കുക. അവർ സമുദ്രത്തിലുള്ള മത്സ്യത്തിന്മേലും മൃഗങ്ങളിന്മേലും സർവ്വ ഭൂമിയിന്മേലും, ഭൂമിയിൽ ഇഴയുന്ന എല്ലാ ഇഴജാതിയിന്മേലും വാഴട്ടെ എന്നു കല്പിച്ചു" (ഉല്പത്തി 2:26) "ഭൂമിയിൽ എങ്ങും വിത്തുള്ള സസ്യങ്ങളും വൃക്ഷത്തിന്റെ വിത്തുള്ള ഫലം കായ്ക്കുന്ന സകല വൃക്ഷങ്ങളും ഇതാ, ഞാൻ നിങ്ങൾക്കു  തന്നിരിക്കുന്നു" (ഉല്പത്തി 2:29). കർത്താവിന്റെ കല്പന പ്രകാരം സകലവും മനുഷ്യനു വേണ്ടി നല്കപ്പെട്ടു. പക്ഷേ മനുഷ്യന്റെ തുടർന്നുള്ള പ്രവർത്തനം അത്യാഗ്രഹത്തിൽ അടിസ്ഥാനമാക്കിയായിരുന്നു. പ്രകൃതിയെ ചൂഷണം ചെയ്യുന്നത് ആധുനിക കാലത്തിൽ കാണുന്ന പ്രക്രിയ ആണ്. ഈ പ്രകൃതിയെ ദൈവം മനുഷ്യനായി തന്നുവെന്നും, അതിനെ പ്രകൃതി വിരുദ്ധമായി ചൂഷണം ചെയ്യുന്നത് ദൈവിക നീതി അല്ലന്നും നാം മനസിലാക്കിയിരുന്നെങ്കിൽ...

ഓർത്തഡോക്സ് വിശ്വാസത്തിൽ പ്രകൃതിയെ ബന്ധപ്പെടുത്തി അനവധി പ്രാർത്ഥനകൾ ശുശ്രൂഷകളിലും, കർമ്മങ്ങളിലും ഉണ്ട്. ഹിന്ദുമതത്തിൽ ഭൂമിയെ ദേവിയായി കാണുകയും പൂജിക്കുകയും ചെയ്യാറുണ്ട്. നമ്മുടെ വിശ്വാസ പഠനത്തിലേക്ക് നോക്കിയാലും പ്രകൃതിയെ വാഴ്ത്തുകയും, ദൈവദാനമായി പുകഴ്ത്തുകയും ചെയ്യുന്നുണ്ട്. ദനഹാ പെരുനാളിൽ ലോകത്തെ പോഷിപ്പിക്കുന്ന സകല ഉറവകളെ വാഴ്ത്തുന്നു. ദനഹാ പെരുനാളിൽ നാം ഇപ്രകാരം പ്രാർത്ഥിക്കുന്നു, "കയ്പ്പായ ജലത്തെ മോശ മുഖാന്തിരം മരത്താൽ രുചികരമാക്കിത്തീർത്തവരും, വെള്ളം നിന്നെ സ്വീകരിച്ചതിനാൽ വെള്ളത്തിന്റെ പ്രകൃതിയെ പരിപൂർണ്ണമായി അനുഗ്രഹിച്ചവനും ഉറവകളുടെ സൃഷ്ടാവും അവയെ ശുദ്ധീകരിക്കുന്നവനുമായ കർത്താവേ ഞങ്ങളെ അനുഗ്രഹിക്കണമേ." കർത്താവ് യോഹന്നാൻ സ്നാപകനാൽ മാമോദീസ ഏറ്റതായ, ദനഹാപെരുനാൾ ശുശ്രൂഷയിൽ ഇപ്രകാരം നാം വീണ്ടും പ്രാർത്ഥിക്കുന്നു. "യോർദ്ദാൻ പ്രവാഹത്തെ സ്വർഗ്ഗത്തിൽ നിന്ന് നിന്റെ  വിശുദ്ധാത്മാവിനെ ആകർഷിച്ചു വരുത്തി നീ ശുദ്ധീകരിച്ചു". വെള്ളത്തെ വീഞ്ഞാക്കിയവനായ കർത്താവ്, ഇസ്രയേൽ ജനത്തിന് പാറയിൽ നിന്ന് വെള്ളം നൽകിയ കർത്താവ് പ്രകൃതിയുടെ നാഥനാണ്. ദനഹാ ശുശ്രൂഷയിൽ നാം പ്രാർത്ഥിക്കുന്നത് പ്രകൃതിക്കു വേണ്ടിയാണ്. പ്രകൃതി നൽകിയ ജലത്തെയാണ് നാം വാഴ്ത്തി നമ്മുടെ രോഗങ്ങൾക്കായി, കുടുംബ സൗഖ്യത്തിനായി ഉപയോഗിക്കുന്നത്. ഈ പ്രകൃതി-മനുഷ്യ ബന്ധത്തെ നാം മനസ്സിലാക്കിയാവണം ദനഹാ ശുശ്രൂഷയിൽ സംബന്ധിക്കുന്നത്.

'ജലം' എല്ലാ മത വിഭാഗങ്ങളും പുണ്യമായി കരുതുന്നു. ഹിന്ദുക്കൾ പിതൃക്കൾക്കായി ബലിതർപ്പണം ചെയ്യുന്നത് ജലത്തിലാണ്. ഹിന്ദുക്കളുടെ എല്ലാ പൂജയിലും ജലം ഉപയോഗിക്കുന്നുണ്ട്. മുസ്ലീങ്ങളുടെ ആരാധന സ്ഥലത്ത് ദേഹശുദ്ധി വരുത്താറുള്ള സൗകര്യങ്ങൾ ക്രമീകരിച്ചിട്ടുണ്ടാകും. ഓർത്തഡോക്സ്  പാരമ്പര്യത്തിലും വെള്ളം ഉപയോഗിച്ച് വാഴ്ത്തുന്ന കൂദാശകൾ ഉണ്ട്. (ഉദാ: മാമോദീസാ, ഭവനകൂദാശ, വാഹന കൂദാശ മുതലായവ). ജീവന് ആവശ്യമായിട്ടുള്ള വായു, ജലം, പാർപ്പിടം ഇവകളിൽ പ്രമുഖ സ്ഥാനം വഹിക്കുന്ന ജലത്തിന് കൂദാശകളിലും പ്രാർത്ഥനയിലും പ്രാധാന്യമുണ്ട്. മനുഷ്യനെ ശുദ്ധീകരിക്കുന്ന ജലത്തിന്റെ സ്രോതസ്സ് പ്രകൃതിയാണ്. ദൈവസൃഷ്ടിയായ മനുഷ്യനും പ്രകൃതിയും സാഹോദര്യത്തിൽ വർത്തിച്ചെങ്കിൽ മാത്രമേ ദൈവനന്മ അനുഭവിക്കുവാൻ സാധിക്കുകയുള്ളു. വി. മാമോദീസായിൽ വെള്ളത്തിൽ മുങ്ങി ശുദ്ധീകരണം പ്രാപിക്കുന്നു. വെള്ളം ശുദ്ധീകരിക്കുന്നതാണ്. മാമോദിസ പ്രകൃതിയിൽ കൂടിയുള്ള ശുദ്ധീകരണമാണ്.

ഊശാനപ്പെരുനാളിൽ എല്ലാ വൃക്ഷലതാദികളേയും കായ്കനികളേയും വാഴ്ത്തുന്നു. പ്രകൃതിയുടെ വാഗ്ദാ

നങ്ങളായ കുരുത്തോലകളും, പൂക്കളുമെല്ലാം ഒന്നിച്ച് സമ്മേളിക്കുന്ന അപൂർവ്വ മുഹൂർത്തമാണ് ഓശാന ഞായർ. പ്രകൃതിയുടെ മദ്ധ്യത്തിൽ നിന്ന് പ്രകൃതിയുടെ നാഥനെ ഹൃദയമാക്കുന്ന ദേവാലയത്തിലേക്ക് ആനയിക്കുന്ന ശുശ്രൂഷയാണ് ഓശാന. കർത്താവിന്റെ രാജകീയ പ്രവേശനത്തിന് പ്രകൃതി നല്കിയത് കുരുത്തോലകളും, മരച്ചില്ലകളും, ആയിരുന്നു. ഓശാനപെരുനാളിൽ നാം പ്രാർത്ഥിക്കുന്നത് ഇപ്രകാരമാണ്. "ഈ സമയത്ത് ഞങ്ങളുടെ മുമ്പാകെ വയ്ക്കപ്പെട്ടിരിക്കുന്ന ഈ ഓശാനകളേയും, ഈ കൊമ്പുകൾ വെട്ടപ്പെട്ട വൃക്ഷങ്ങളേയും അനുഗ്രഹിക്കണമേ.," "കർത്താവേ നിന്റെ കൃപയുടെ ആവാസത്താൽ ഞങ്ങളേയും വയലുകളേയും സസ്യാദികളേയും, ഈ കൊമ്പുകളേയും ഇവ വെട്ടിയെടുത്ത വൃക്ഷങ്ങളേയും നിന്റെ കർതൃത്വം സൃഷ്ടിച്ചുണ്ടാക്കിയ എല്ലാത്തിനേയും നീ അനുഗ്രഹിക്കണമെ." എന്നിങ്ങനെയാണ്. വർണശബളിമയാർന്ന പൂക്കളെ വിതറി ക്രിസ്തു നാഥന്റെ യറുശലേമിലേക്കുള്ള ജൈത്രയാത്ര പ്രകൃതിയെ പുളകം കൊള്ളിച്ചിരിക്കാം. ഓശാന പെരുനാളിൽ പ്രകൃതി തന്ന ദാനങ്ങളേയും, ഫലങ്ങളേയും പ്രകീർത്തിക്കുന്നു. പ്രകൃതി മനുഷ്യന് നൽകുന്ന എല്ലാത്തിനേയും മനുഷ്യന്റെ നന്മയ്ക്കായി ഉപയോഗിക്കണം. പ്രകൃതി കനിഞ്ഞ് നൽകുന്ന എല്ലാറ്റിനേയും പ്രകൃതിയുടെ നിർമ്മിതാവായവന് സമർപ്പിക്കുവാൻ നാം ഓശാനപ്പെരുനാളിലും ശ്രദ്ധിക്കുന്നു.

അതുപോലെ പ്രധാനപ്പെട്ട എല്ലാ പെരുനാളുകളിലും സ്ലീബാ ആഘോഷം ഓർത്തഡോക്സ് സഭയുടെ ആരാധനയുടെ പ്രത്യേകതയാണ്. ജനനപ്പെരുനാൾ, ദനഹാപെരുനാൾ, പാതിനോമ്പ്, ഊശാനപെരുനാൾ, ദുഃഖവെള്ളിയാഴ്ച, ഉയിർപ്പ്, സ്വർഗ്ഗാരോഹണപ്പെരുനാൾ, തുടങ്ങിയ പ്രത്യേക ദിവസങ്ങളിലും ദേവാലയ കൂദാശയിലും സ്ലീബാ ആഘോഷിക്കുക പതിവാണ്. ഇതിന്റെ അർത്ഥവും പ്രകൃതിയോട് ബന്ധപ്പെടുത്തി ചിന്തിക്കാവുന്നതാണ്. സ്ലീബാ ആഘോഷം നടത്തുന്നത് നാലു ദിക്കുകളിലേക്ക് – (തെക്ക്, വടക്ക്, കിഴക്ക്, പടിഞ്ഞാറ്) നോക്കിയാണല്ലോ. വി. സ്ലീബാ ഉയർത്തി പ്രത്യേക പ്രാർത്ഥന നടത്തി നാലു ദിക്കുകളേയും വാഴ്ത്തിയാണ് ഈ ദിനങ്ങളിൽ സ്ലീബായെ സമർപ്പിക്കുന്നത്. ഹിന്ദു വിശ്വാസികൾ നാലു ദിക്കുകളും നാലു ദേവന്മാരായി വിശ്വസിച്ച് പ്രാർത്ഥിക്കുന്നു. ഓർത്തഡോക്സ് സഭയും പ്രകൃതിയെ ശുദ്ധീകരിച്ചാണ് പ്രധാന ദിനങ്ങളിൽ പ്രാർത്ഥന നടത്തുന്നത്. സ്ലീബാ ലോകത്തിലേക്കുള്ള ക്രിസ്തുവിന്റെ ജയത്തിന്റെ അടയാളമാണ്. ഈ അടയാളം ലോകത്തിൽ നാല് അതിർത്തിക്കുള്ളിൽ വിജയത്തിന്റെ മുദ്ര കാട്ടുന്നു. ഈ വിജയ അടയാളം പ്രകൃതിയുടെ അനുഗ്രഹത്തിനും കാരണമായി തീരുന്നു. സങ്കീർത്തനക്കാരൻ പാടുന്നു" ആകാശം ദൈവത്തിന്റെ മഹത്വത്തെ വർണ്ണിക്കുന്നു. ആകാശവിതാനം അവന്റെ കൈവേലയെ പ്രസിദ്ധമാക്കുന്നു. പകൽ പകലിന് വാക്കു പൊഴിക്കുന്നു. രാത്രി രാത്രിക്കും അറിവു കൊടുക്കുന്നു." (സങ്കീ. 19:1,2) കർത്താവിന്റെ കൈവേലയായ ഈ പ്രകൃതിയെ നിർമ്മിച്ചവന്റെ കീർത്തനങ്ങളെ വർണ്ണിക്കാതെ നമുക്ക് എങ്ങനെ ആരാധന നിർവഹിക്കാനാവും?

**മനുഷ്യന്റെ ആത്മാവിന്റെ രക്ഷ മാത്രമല്ല സകല ജീവ പ്രകൃതികളുടേയും പരിപോഷണമാണ് ആരാധന ലക്ഷ്യം വയ്ക്കുന്നത്. ഇവിടെ പ്രകൃതിയിൽ നിന്ന് അന്യമായി മനുഷ്യനെ കാണാനാവില്ല. മനുഷ്യരും പ്രകൃതിയുടെ ദാനമാണ്. "യഹോവയായ ദൈവം നിലത്തെ പൊടി കൊണ്ടു മനുഷ്യനെ നിർമ്മിച്ചിട്ട് അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു. അനന്തരം യഹോവയായ ദൈവം കിഴക്ക് ഏദെനിൽ ഒരു തോട്ടം ഉണ്ടാക്കി. താൻ സൃഷ്ടിച്ച മനുഷ്യനെ അവിടെ ആക്കി"**



മനുഷ്യന്റെ നിലനില്പിന് ആധാരമായിരിക്കുന്ന ജലവും സസ്യാദികളും, ഓർത്തഡോക്സ് ആരാധനയിൽ അന്യമല്ല. മനുഷ്യന്റെ ആത്മാവിന്റെ രക്ഷ മാത്രമല്ല സകല ജീവ പ്രകൃതികളുടേയും പരിപോഷണമാണ് ആരാധന ലക്ഷ്യം വയ്ക്കുന്നത്. ഇവിടെ പ്രകൃതിയിൽ നിന്ന് അന്യമായി മനുഷ്യനെ കാണാനാവില്ല. മനുഷ്യരെല്ലാം പ്രകൃതിയുടെ ദാനമാണ്. "യഹോവയായ ദൈവം നിലത്തെ പൊടി കൊണ്ടു മനുഷ്യനെ നിർമ്മിച്ചിട്ട് അവന്റെ മൂക്കിൽ ജീവശ്വാസം ഊതി, മനുഷ്യൻ ജീവനുള്ള ദേഹിയായിത്തീർന്നു. അനന്തരം യഹോവയായ ദൈവം കിഴക്ക് ഏദെനിൽ ഒരു തോട്ടം ഉണ്ടാക്കി. താൻ സൃഷ്ടിച്ച മനുഷ്യനെ അവിടെ ആക്കി" (ഉല്പത്തി 2:7,8). പ്രകൃതിയിൽ ഉള്ള പൊടിയും, ദൈവം ഊതിയ വായു (മനുഷ്യനു പ്രകൃതി നൽകുന്ന പ്രാണവായുവാണല്ലോ ജീവനാധാരം)വുമാണ് മനുഷ്യൻ. മനുഷ്യൻ മരണശേഷം പ്രകൃതിയിലേക്ക് തന്നെ തിരികെ ചേരുകയും ചെയ്യും. ശവസംസ്ക്കാര ശുശ്രൂഷയിൽ നാം പ്രാർത്ഥിക്കുന്നു "മനുഷ്യാ നീ മണ്ണാകുന്നു. മണ്ണിലേക്ക് തന്നെ തിരികെ ചേരും." പ്രകൃതിയിൽ നിന്ന് ജനിച്ചു പ്രകൃതിയിലേക്ക് തന്നെ മരണത്തിൽ കൂടി മനുഷ്യൻ ചേരുന്നു. എന്നാൽ ഇന്നു മനുഷ്യൻ പ്രകൃതിയെ ചൂഷണം ചെയ്യുന്നത് മൂലം

മനുഷ്യന്റെ പ്രാണവായു, ജലം, മണ്ണ് എല്ലാം മലിനമായിരിക്കുന്നു. അതിന്റെ അസന്തുലിതാവസ്ഥയാണല്ലോ ഇന്ന് മനുഷ്യൻ അനുഭവിക്കുന്ന യാത്രകൾക്ക് കാരണം.

ദൈവം, മനുഷ്യനും പ്രകൃതിയും തമ്മിലുള്ള നല്ല ബന്ധമാണ് ആഗ്രഹിക്കുന്നത്. ഈ ബന്ധം ഊട്ടി ഉറപ്പിക്കുകയാണ് നമ്മുടെ ആരാധനയിൽ കൂടി ചെയ്യുന്നത്. ഓർത്തഡോക്സ് സഭയിൽ ആരാധനയ്ക്ക് സമർപ്പിക്കുന്ന അപ്പം "പ്രകൃതി നൽകുന്ന ഗോതമ്പു മണിയുടെ" ചേരുവയാണ്. അതിൽ ഉപയോഗിക്കുന്ന ഉപ്പ്, ജലം, ഗോതമ്പുപൊടി ഇവ പ്രകൃതിയുടെ ദാനമാണ്. അപ്പോൾ ആരാധനയിൽ ഉപയോഗിക്കുന്ന ബലിവസ്തു തന്നെ പ്രകൃതിയുടെ ദാനമാണ്. പ്രകൃതിയിലൂടെ സൃഷ്ടാവിനെ ആരാധിക്കുന്നവരാണ് ഓർത്തഡോക്സ് വിശ്വാസികൾ. വി. കുർബാന തക്സായിൽ ഹൂത്തോമ്മോയുടെ ഗദ്യത്തിൽ ഇപ്രകാരം പ്രാർത്ഥിക്കുന്നു "ഭൂമിയിലെ ഉൽപ്പന്നങ്ങളേയും വയലുകളേയും വിത്തുകളേയും, ഫലങ്ങളേയും അനുഗ്രഹിക്കണമെ" (മാർ യാക്കോബിന്റെ തക്സാ, church publication, 1996, p. 89). കുർബാനയിലെ പ്രുമിയോനിൽ "ഭൂമിയിൽ നിന്നും കഠിന ശിക്ഷകളെ മായിച്ചു കളയണമെ. ക്ഷാമങ്ങളേയും വസന്തകളേയും നീക്കേണമേ. സൃഷ്ടിയിൽ നിന്റെ ശാന്തത വസിപ്പിക്കണമെ." എന്നു നാം വായിക്കുന്നു. സൃഷ്ടിയുടെ ശാന്തതയാണ് പ്രകൃതിക്ക് ആവശ്യം. വി. ആരാധനയിൽ പ്രകൃതിയുടെ ശാന്തതയ്ക്കും, സമാധാനത്തിലുമായി പ്രാർത്ഥിക്കുന്നു.

പ്രകൃതിയുമായുള്ള അഭേദ്യമായ ബന്ധത്തിൽ ആരാധിക്കുന്ന സമൂഹമാണ് ഓർത്തഡോക്സ് സഭ. ഈ ആരാധനയും പ്രകൃതിയുടെ നിലനില്പിനുവേണ്ടിയുള്ള സൃഷ്ടിയുടെ കീർത്തനങ്ങളാണ്. അതുകൊണ്ട് നമ്മുടെ എല്ലാ ശുശ്രൂഷകളിലും നാം മറ്റുള്ള ജീവജാലങ്ങൾക്കായി, പ്രകൃതിക്കുവേണ്ടി പ്രാർത്ഥിക്കുന്നു. അപ്പോൾ മനുഷ്യരും പ്രകൃതിയും തമ്മിൽ പരസ്പരം ഉള്ള ബന്ധത്തെ ഊട്ടി ഉറപ്പിക്കേണ്ടത് നമ്മുടെ കടമയാണെന്ന് നാം മറക്കരുത്. നാം പ്രകൃതിയെ സ്നേഹിക്കുകയും അതിനായി പ്രാർത്ഥിക്കുകയും ചെയ്യുന്നവർ എന്ന നിലയിൽ പ്രകൃതിയുടെ നാശത്തിനായി പ്രവർത്തിക്കുന്നവരെ നിരുത്സാഹപ്പെടുത്തുന്നവരും അനീതിയെ എതിർക്കുന്നവരും ആയിരിക്കണം. ഓർത്തഡോക്സ് സഭയുടെ ആരാധനയും, പ്രാർത്ഥനയും, ശുശ്രൂഷകളും നമുക്കു മാത്രമായുള്ളതല്ല മറിച്ച് സമസ്ത സൃഷ്ടിക്കുവേണ്ടിയും കൂടിയാണെന്ന് നാം ഓർക്കണം. മനുഷ്യൻ കർത്താവിന്റെ ശ്രേഷ്ഠമായ സൃഷ്ടിയാണെങ്കിലും മനുഷ്യൻ നിലനില്ക്കുന്നത് പ്രകൃതിയുടെ താളത്തിലാണ്. ആ താളം നിന്നുപോകാതെ പാലിക്കാൻ നമുക്ക് ആരാധനയിൽ കൂടി ജഗദീശ്വരനോട് പ്രാർത്ഥിക്കാം.





## പള്ളി നർമ്മങ്ങൾ

### പെരുന്നാൾ ജാഥാ

പെരുന്നാൾ പൊതുയോഗമാണ്. പതിവില്ലാത്തൊരാൾ യോഗത്തിൽ ഹാജരുണ്ട്. ആൾ വന്നതിന്റെ ഉദ്ദേശ്യം അധികം വൈകാതെ വെളിപ്പെട്ടു. ആലോചന തുടങ്ങിയപ്പോഴേ ആൾ ചാടിയെഴുന്നേറ്റു പറഞ്ഞു.

ഇത്തവണ പെരുന്നാളിന്റെ ജാഥാ ഞങ്ങടതിലേ വരണം!

* * *

ഒരു കല്ല്യാണം. ആളുകളൊക്കെ വന്നു തുടങ്ങുന്നതേയുള്ളൂ. പെട്ടെന്നൊരാൾ മാമോദീസാത്തൊട്ടിയ്ക്കരികിലേക്കു നടന്ന് അടപ്പു തുറക്കുന്നതും തിരികെ വരുന്നതും അച്ചന്റെ ശ്രദ്ധയിൽപെട്ടു.

അച്ചൻ ചെന്ന് തൊട്ടിയുടെ അടപ്പുതുറന്നു. കണ്ണു തള്ളിപ്പോയി! ഒരു ജോഡി ചെരുപ്പ്! ചെരുപ്പു മോഷണത്തിന് തകർപ്പൻ പ്രതിവിധി! പെണ്ണും ചെറുക്കനും കയറി വരുന്നതു നോക്കി നിന്നവർ വെളിയിലേക്കൊരു സാധനം പറന്നു പോകുന്നതു കണ്ടില്ല!

* * *

സന്ധ്യാ പ്രാർത്ഥനയ്ക്ക് പള്ളിയകത്തു കയറിയ അച്ചൻ വലത്തേ ചെറിയ ത്രോണോസിന്മേൽ പതിവില്ലാതെ ഒരു പൊതികണ്ട് സംശയിച്ചു. എടുത്തഴിച്ചപ്പോൾ ഒന്നാന്തരം കടലപ്പിണ്ണാക്ക്! കപ്യാർ വീട്ടിൽ നിന്നും വരുന്ന വഴിക്ക് വാങ്ങിയതാണ്. തിരികെപ്പോകുമ്പോഴേക്കും കടയടയ്ക്കുമല്ലോ. വെളിയിൽ വച്ചാൽ എടുക്കാൻ മറന്നുപോകും. അല്ലെങ്കിൽ ആരെങ്കിലും എടുത്തോണ്ടു പോകും!

* * *

സ്ഥലം ഒരാശ്രമം. എവിടെയെന്നു ചോദിയ്ക്കരുത്. സമയം സന്ധ്യ. വിറകിനു പറ്റിയ തടി ആശ്രമത്തിലുണ്ടെന്നു കേട്ട് ഒരാൾ അന്വേഷിച്ചെത്തിയതാണ്. വാതിൽക്കൽ കണ്ടയാളിനോടു വിവരം പറഞ്ഞപ്പോൾ റമ്പാച്ചനെ കണ്ടാൽ മതിയെന്നു മറുപടി. ആശ്രമമുറ്റത്തോട്ടു നിന്ന് നിശബ്ദതയെ ഭേദിച്ചുകൊണ്ടയാൾ ഉറക്കെ വിളിച്ചു റമ്പാച്ചൻ ചേട്ടോ..... റമ്പാച്ചൻ ചേട്ടോ!

(തോമാച്ചൻ, ചാക്കോച്ചൻ, തമ്പാച്ചൻ അങ്ങനെയാരോ ആണിവിടുത്തെ നടത്തിപ്പുകാരൻ എന്നേ പാവം നാട്ടുകാരൻ വിചാരിച്ചുള്ളൂ.

– ഫാ. തോമസ് പി. ജോൺ, മങ്കുഴി



അനുസ്മരണം

# പൂവത്തിങ്കൽ കുരുവിള തോമസ് കത്തനാർ ചരമ സുവർണ്ണ ജൂബിലി

വന്ദ്യനായ പൂവത്തിങ്കൽ കുരുവിള തോമസ് കത്തനാരുടെ ചരമ സുവർണ്ണ ജൂബിലി വർഷമാണിത്.

ക്രിസ്തുവർഷം പത്തൊമ്പതാം നൂറ്റാണ്ടിന്റെ അന്ത്യഘട്ടത്തിൽ മുളക്കുളം വടക്കേക്കരയിൽ പൂവത്തിങ്കൽ കുടുംബത്തിൽ കുറുവൈദ്യന്റെയും ഭാര്യ മറിയത്തിന്റെയും മൂന്നാമത്തെ പുത്രനായി അദ്ദേഹം 1889 സെപ്തംബർ 7-ാം തീയതി ഭൂജാതനായി. തോമസ് എന്ന പേരു സ്വീകരിച്ച് ജ്ഞാനസ്നാനമേറ്റ അദ്ദേഹം തന്റെ മാതാപിതാക്കളുടെയും സഹോദരങ്ങളുടെയും ബന്ധുജനങ്ങളുടെയും പരിലാളനയിൽ വളർന്നു വന്നു.

1899 ഒക്ടോബർ 15-ാം തീയതി കോലഞ്ചേരി പള്ളിയിൽ വച്ച് മുറിമറ്റത്തിൽ മാർ ഈവാനിയോസ് മെത്രാപ്പോലീത്താ (പിന്നീട് മലങ്കരസഭയുടെ പ്രഥമ കാതോലിക്കാ ബാവാ മോർ ബസേലിയോസ് പൗലൂസ്) യിൽ നിന്നും ശെമ്മാശുപട്ടം സ്വീകരിച്ചു.

1921 ഡിസംബർ 1-ാം തീയതി നെച്ചൂർ പള്ളിയിൽ വച്ച് മാർ കൂറിലോസ് മെത്രാപ്പോലീത്താ തിരുമേനിയിൽ നിന്നും കശീശാപട്ടം സ്വീകരിച്ചു. ആദ്യ കുർബാന അർപ്പിച്ചത് കർമ്മേൽകുന്ന് പള്ളിയിലാണ്. ബഹു. കൊച്ചേരിൽ യോഹന്നാൻ കത്തനാരുടെ സഹവൈദികനായി പള്ളി ഭരണത്തിൽ ഏർപ്പെടുകയും ചെയ്തു.

തോമസ് കത്തനാർ സുറിയാനി ഭാഷാ, സഭാചരിത്രം, വേദശാസ്ത്രം മുതലായ കാര്യങ്ങളിൽ പണ്ഡിതനും സഭാനുഷ്ഠാനങ്ങളിൽ വളരെ നിഷ്ഠയുള്ളവനുമായിരുന്നു. തന്മൂലം അനേകം ശെമ്മാശന്മാർ അദ്ദേഹത്തിന്റെ അടുത്തു വന്ന് വൈദീകാഭ്യസനം നടത്തിയിരുന്നു. അങ്ങനെ വടക്കൻ പ്രദേശത്തെ ഒരു മൽപ്പാനായി അദ്ദേഹം അറിയപ്പെട്ടു.

ഔഗേൻ റമ്പാൻ (പിന്നീട് കാതോലിക്കാ ബാവാ), എം. പി. പത്രോസ് ശെമ്മാശൻ (പത്രോസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്താ) മുതലായവർ മുന്നോട്ടു വന്ന് ഹരിജനങ്ങളുടെയിടയിൽ സുവിശേഷം അറിയിക്കുന്നതിനും അവർക്കു വേണ്ട സഹായം ചെയ്യുന്നതിനും തയ്യാറായപ്പോൾ യാഥാസ്ഥിതികരായ പല വൈദികരും മടിച്ചു നിന്നു. ഈ രംഗത്ത് മറ്റുള്ളവരുടെ നിരുത്സാഹത്തെ അവഗണിച്ച് തോമസച്ചൻ പ്രവർത്തിക്കുകയും ഹരിജനങ്ങളെ സ്വന്തം ഇടവകയിൽ ചേർക്കുകയും അവരോടൊപ്പം പ്രവർത്തിക്കുകയും ചെയ്തു.

അവികസിത പ്രദേശമായിരുന്ന നാമക്കുഴിയിൽ 1915-ൽ ഒരു പ്രൈമറി സ്ക്കൂൾ ആരംഭിച്ചു. 1952-ൽ ഇത് ഹൈസ്ക്കൂളായി ഉയർത്തപ്പെട്ടു. ഇന്ന് നാമക്കുഴി ഗവ. ഹയർ സെക്കണ്ടറി സ്ക്കൂൾ എന്നറിയപ്പെടുന്ന ഈ വിദ്യാലയം ജാതിവ്യത്യാസം കൊടികുത്തിവാണിരുന്ന കാലത്ത് അധഃകൃതർക്കു വേണ്ടി ഇദ്ദേഹം ചെയ്ത സേവനത്തിന്റെ മാതൃകയാണ്.

1941-ലെ ആലുവാ വട്ടമേശ സമ്മേളനത്തിൽ പാത്രിയർക്കീസ് പക്ഷത്തെ പ്രധാനികളുടെ ദുശ്ശാഠ്യം മൂലം ചർച്ച അലസിപ്പിരിയുകയുണ്ടായി. എന്നാൽ കാതോലിക്കാ ഭാഗത്തിന്റെ നിലപാട് പൂർണ്ണമായും ശരിയാണെന്ന് ബോധ്യമായ അച്ചൻ 1942 ഒക്ടോബർ മാസത്തിൽ മൂവാറ്റുപുഴ അരമനയിൽകൂടിയ കണ്ടനാട് ഭദ്രാസന പ്രതിപുരുഷ യോഗത്തിൽ കാതോലിക്കാബാവായെ സ്വീകരിക്കുന്നതിനു നിശ്ചയിച്ചു. പ. ഗീവർഗീസ് ദ്വിതീയൻ ബാവായെ അച്ചനും ഇടവകാംഗങ്ങളും ചേർന്ന് കർമ്മേൽ കുന്ന് പള്ളിയിൽ സ്വീകരിക്കുകയും ചെയ്തു.

അദ്ദേഹം 65-ാം വയസ്സിൽ വാതരോഗബാധിതനായി. വി. കുർബ്ബാന അർപ്പിക്കുന്നതിന് ബുദ്ധിമുട്ടായപ്പോൾ സഹവൈദികരെ നിയമിച്ചു. 1956 ജൂണിൽ രോഗം മൂർച്ഛിക്കുകയും ജൂലൈ മാസം 20-ാം തീയതി 67-ാം വയസ്സിൽ കർത്താവിൽ നിദ്രപ്രാപിക്കുകയും ചെയ്തു. ❖

**ജൂലൈ ലക്കത്തിൽ അലക്സിയോസ് മാർ തേവോദോസ്യോസ് മെത്രാപ്പോലീത്തായുടെ ഓർമ്മ ജൂൺ 6 എന്നുള്ളത് ഓഗസ്റ്റ് 6 എന്ന് തിരുത്തി വായിക്കുക.**
**- പത്രാധിപർ**




# BIBLE STUDY 41






## വലത്തോട്ട്

1. താഴെവീണു മുടന്തനായ രാജകുമാരൻ (5)
3. പിറുപിറുത്ത ജനത്തിനു മേൽ യഹോവ തീയിറക്കിയ സ്ഥലം (3)
5. കനാനിൽ ഒറ്റുകാർ ശോധന ചെയ്ത, സീനിനും ഹമാത്തിനും മധ്യേയുള്ള സ്ഥലം (3)
8. അന്ത്യകാലത്ത് അന്യദേവന്മാരെ ഭജിച്ച് യഹോവയെ ത്യജിച്ചവൻ (4)
9. സിൽപയുടെ രണ്ടാമത്തെ മകൻ (3)
10. ഹനന്യാവിന് ബാബേലിൽ ലഭിച്ച പേര് (3)
11. ഹനന്യാവിന്റെ സംഘത്തിലെ മൂന്നാമൻ (4)
14. ഒലിവ്മലയരികെയുള്ള സ്ഥലം; അത്തിപ്പഴത്തിന്റെ നാട് (4)
16. യിസ്രായേലിന്റെ നിന്ദ 'ഉരുട്ടിക്കളഞ്ഞ' സ്ഥലം (4)
18. ദേവദാരുവിന്റെ നാട് (4)
21. കാലേബിന്റെ മകൾ (3)
22. 'നീതിമാൻ' എന്നു പേരിനർത്ഥം; ഉയരം കുറഞ്ഞവൻ (3)
24. അഫ്ജാനിയയെ ഉയർപ്പിച്ചത് ഈ ശിഷ്യനെന്നു പാരമ്പര്യം (3)
26. യാരെദിന്റെ പിതാവ് (5)
28. "എന്റെ പിതൃദാനമായ തോട്ടം നിനക്കു തരില്ല" പറഞ്ഞതാര്? (3)
30. അഹശ്വേരോശിന്റെ ഉപദേഷ്ടാക്കളിൽ പ്രധാനി (4)
32. ഹോര്യനായ സേയീരിന്റെ മകൻ ഏസെർപ്രഭുവിന്റെ ആദ്യജാതൻ (4)
33. മോശയുടെ പിൻഗാമി (3)
34. എത്യോപ്യ രാജ്ഞി (3)
35. ദേശം വിഭാഗിച്ച് അവകാശം ലഭിച്ച യിസാഖാർ ഗോത്ര പ്രഭു (5)

## താഴോട്ട്

1. നോഹയുടെ പിതാമഹൻ (5)
2. ദാൻ ഗോത്രത്തിലെ ദിബ്രി എന്നവന്റെ മകൾ; ഇവളുടെ മകന്റെ അപ്പൻ മിസ്രയീമ്യനായിരുന്നു (4)
4. ലൂസ് എന്ന സ്ഥലത്തിന് യാക്കോബ് ഇട്ട പേര് (3)
6. യോശുവയുടെ ആദ്യ പേര് (3)
7. സൻഹേരീബിനെ കൊന്ന മൂത്ത മകൻ (5)
9. ഏലീശയുടെ സ്വദേശം (6)
12. യോശീയാവ് രാജാവിന്റെ രായസക്കാരൻ (3)
13. ദാനിയേലിനും മറ്റും വിചാരകനായിരുന്നവൻ (4)
15. കാനാവ് ഗ്രാമം ഉൾപ്പെട്ട പ്രവിശ്യ (3)
17. എഫെസ്യർ പിടിച്ചുകൊണ്ടുപോയ, പൗലോസിന്റെ കൂട്ടാളിയായ മക്കദോന്യക്കാരൻ (3)
19. ഏശാവിന്റെ ഭാര്യ മഹലത്തിന്റെ മറ്റൊരു പേര് (4)
20. ശിംശോന്റെ പിതാവ് (3)
21. യഹോവ ചേരദിച്ച ഉസയുടെ പിതാവ് (5)
23. മറുരൂപമല (3)
25. ആദ്യത്തെ ഇരട്ടക്കുട്ടികളുടെ അച്ഛൻ (4)
27. സിദെക്കിയാവ് രാജാവിന്റെ അമ്മ (4)
29. അബ്രഹാമിന്റെ സഹോദരൻ നാഹോരിന്റെ ഭാര്യ (3)
31. കുഞ്ഞുങ്ങൾക്കു കൂടു കണ്ടെത്തുന്ന പക്ഷി (3)

## പദപ്രശ്നം-39 (ശരിയുത്തരം അയച്ചവർ)

**വിജയികൾ:**
1. അനിത ജോൺ, ആറാട്ടുപുഴ, ചെങ്ങന്നൂർ
2. സുദീപ് പുതക്കുഴി, പാമ്പാടി
3. ഏലമ്മ വർഗീസ് ഉദയ്പൂർ, രാജസ്ഥാൻ

4. ഏലിയാമ്മ ജോൺ, നവി മുംബയ്; 5. ഏലിയാമ്മ ഗീവർ, കുന്നംകുളം; 6. ഏലിയാമ്മ തോമസ്, നിരണം; 7. ഏലിയാമ്മ ജോർജ് ആവണീശ്വരം; 8. ഏലിയാമ്മ സഖറിയ, കൊൽക്കത്ത; 9. ഏലിയാമ്മ പൗലോസ്, വയനാട് 10. ഏലമ്മ എബ്രഹാം, കളമശേരി; 11. ശോശാമ്മ എബ്രഹാം, ബിലാസ്പൂർ; 12. തങ്കമ്മ ചാക്കോ, ന്യൂഡെൽഹി; 13. സാറാമ്മ തമ്പി, കോയമ്പത്തൂർ; 14. ലീലാമ്മ കുര്യൻ, ഹൈദരാബാദ്; 15. അന്നമ്മ തോമസ്, നരിയാപുരം; 16. ലീലാമ്മ തങ്കച്ചൻ, ചെറിയനാട്; 17. ചിന്നമ്മ വർഗീസ്, നാരങ്ങാനം; 18. സൂസമ്മ തങ്കൻ, ഭാണ്ഡുപ്, മുംബയ്; 19. സൂസമ്മ നൈനാൻ, ആറാട്ടുപുഴ; 20. സൂസമ്മ രാജൻ, കൊൽക്കത്ത; 21. വൽസമ്മ ഫിലിപ്പ്, ഭോപാൽ, 22. അന്നമ്മ മത്തായി, ആലുവ; 23. റോസമ്മ ജോർജ്, കൊൽക്കത്ത; 24. റാഹേലമ്മ ജോസഫ്, വാഴൂർ; 25. അന്നമ്മ ജോസഫ്, വാഴൂർ; 26. സൂസമ്മ ഇടിക്കുള, പിമ്പ്രി, പൂനെ; 27. മേരിക്കുട്ടി കുര്യാക്കോസ്, ഭാണ്ഡൂപ്; 28. ആലീസ് എബ്രഹാം, കോയമ്പത്തൂർ; 29. വി. എ. തോമസ്, കറ്റാനം; 30. ജിറ്റി ആനി എബ്രഹാം, കാഞ്ഞിരപ്പള്ളി; 31. മോളി മാത്യൂസ് ജോധ്പൂർ; 32. സുശീല ജേക്കബ് ചാത്തന്നൂർ; 33. എലിസബത്ത് തമ്പി, കൊച്ചി; 34. ഡെയ്സി മാത്യു, നിരണം; 35. ലൈല പോൾ, നന്തൻകോട്; 36. മോളി മാത്യു, നാരങ്ങാനം; 37. റെയ്ച്ചൽ മത്തായിക്കുട്ടി, പുതുശേരി; 38. എ. കെ. വർഗീസ്, അറുന്നൂറ്റിമംഗലം; 39. ബീന തോമസ്, പുതുപ്പള്ളി; 40. ഓമന ചാക്കോ, നിരണം; 41. ഡെന്നിസ് സെബാസ്റ്റ്യൻ, പെരിങ്ങര; 42. രഞ്ചിനി റജി, കളമശേരി; 43. ഷിജി കെ. ജോർജ് കുരീപ്പള്ളി; 44. ലിജു തോമസ്, കുരീപ്പള്ളി, കൊല്ലം; 45. സിജി ബെന്നി, തൃശൂർ; 46. സിജോ പി. ജോർജ്, കൊച്ചി – 18; 47. ഓമന രാജൻ, ഹൈദരാബാദ്; 48. സഷിൻ സൈമൺ, പാലക്കാട്

(കൂടാതെ ഒരുത്തരം മാത്രം തെറ്റിയവർ: പൊന്നമ്മ ജോർജ്ജ് പറന്തൽ; നിഖിൽ ജി. ജോൺ, പന്തളം; അന്നമ്മ തോമസ്, ഡോംബിവ്‌ലി; ബിറ്റു ജോൺ കോശി, ചാത്തന്നൂർ; സാറാമ്മ വർഗീസ്, നിരണം; കെ. ജോർജ്, അതിരുങ്കൽ; മേരിക്കുട്ടി പാപ്പച്ചൻ, കലയപുരം)

**(അഭിപ്രായങ്ങളും സംശയങ്ങളും അറിയിക്കുക: ഫോൺ: 9447453123)**
(e-mail: joshibjohn@hotmail.com)

**ഉത്തരങ്ങൾ അയയ്ക്കേണ്ട വിലാസം**
**ജോഷി ബി. ജോൺ മണപ്പള്ളി**
**S.R.P. മാർക്കറ്റ് പി.ഒ.**
**കൊല്ലം ജില്ല–690539**

ഉത്തരങ്ങൾ അയയ്ക്കേണ്ട അവസാന തീയതി : 10-09-2006

## പദപ്രശ്നം – 39, ശരിയുത്തരം

| | | | | | | | | | |
|---|---|---|---|---|---|---|---|---|---|
| 1 ന | ഭാ | പ്ര | സം | 2 ഗി | 3 ദെ | 4 ഖോ | ൻ | 5 തി | 6 മേ |
| ൻ | 7 അ | ബീ | ശാ | 8 ഷി | ലീ | 9 നാ | ഹോ | ർ | ര |
| 10 ബ | ർ | ന | 11 ബാ | സ് | ല | ഥാ | 12 ആ | ഹാ | ബ് |
| ല്ല | പ്പ | 13 എ | ൽ | ഹാ | നാ | ൻ | മോ | ക്ക | 14 പ് |
| ത് | ക്ഷാ | സ്രാ | പെ | ക് | 15 ഖെ | ഹ | സ് | കേ | ൽ |
| 16 ആ | ദ് | 17 മ | രാ | ജാ | വ് | 18 മ | അ | ഖി | തി |
| 19 ഹാ | ഗാ | ർ | സീ | 20 ഖെ | 21 യാ | ദ് | 22 ത | ബേ | ര |
| 23 സ് | 24 തെ | ക്കോ | വ | ഹോ | ഫോ | 25 ബ | ർ | 26 ഖോ | 27 നാ |
| കേ | 28 ഹി | സ് | കീ | യാ | വ് | ഹാ | ശീ | വാ | ഹ് |
| വാ | ന | 29 ഖെ | ഹൂ | 30 ദാ | ത്മാ | വേ | ശ് | ബ് | ശ് |

ഉത്തരമയയ്ക്കാൻ മാസിക കീറരുത്. കാർഡിലോ, ഇൻലൻഡിലോ കളം വരച്ച് അയച്ചാൽ മതിയാകും.

# വിശ്വാസപാഠം

**ചില പ്രാർത്ഥനാ യോഗങ്ങളിൽ ഇപ്പോൾ മറുഭാഷ സംസാരിക്കുന്നതായി കാണുന്നു. ഓർത്തഡോക്സ് സഭയ്ക്ക് അത് അനുവദനീയമാണോ?**

**– രാജു തോമസ്, കളീലിൽ**

ഓർത്തഡോക്സ് സഭയുടെ പ്രാർത്ഥനാ യോഗങ്ങളിൽ സാധാരണ ഗതിയിൽ മറുഭാഷാ പരിപാടി ഇല്ലാത്തതാണ്. ഏതു സഭയുടേതായാലും വി. വേദപുസ്തകാടിസ്ഥാനത്തിലാണെങ്കിൽ ഒന്നിനും കുഴപ്പമില്ല. ചില പെന്തക്കോസ്തു സഹോദരങ്ങൾ പ്രാർത്ഥനയ്ക്കായി കൂടി വരുമ്പോൾ പ്രാർത്ഥനാ സമയത്തുണ്ടാകുന്ന ഹർഷോന്മാദത്താൽ എന്തെങ്കിലുമൊക്കെ വിളിച്ചു പറയാറുണ്ട്. അതിന് മറുഭാഷ എന്നു പേരിടാമോ എന്നു തോന്നുന്നില്ല. കാരണം, വി. വേദപുസ്തക പ്രകാരം മറുഭാഷയ്ക്ക് ചില പ്രത്യേക അർത്ഥങ്ങൾ ഉണ്ട്. ഭാഷാവരം എന്നത് പരിശുദ്ധാത്മാവിന്റെ ദാനങ്ങളിലൊന്നാണ്. ഇതുപോലെ തന്നെ രോഗശാന്തി, പ്രവചനം, ബുദ്ധിജ്ഞാനം തുടങ്ങി വേറെയും ചില പരിശുദ്ധാത്മ വരങ്ങൾ ഉണ്ട്. റോമർ 8, 12:16–18, 1 കൊരി. 12, 13, 14 എന്നിവ വായിക്കുക. എന്നാൽ പരിശുദ്ധാത്മ വരങ്ങളെ വികലമായി ഉപയോഗിക്കുന്നത് അപകടമാണെന്ന് വി. പൗലൂസ് ശ്ലീഹാ തന്നെ ഓർമ്മിപ്പിക്കുന്നുണ്ട്. പരിശുദ്ധാത്മ ദാനവും ഫലവുമൊക്കെ സ്നേഹമാണ്. സ്നേഹമില്ലെങ്കിൽ മറ്റൊരു വരത്തിനും അർത്ഥം ഉണ്ടാകുന്നില്ല. വി. വേദപുസ്തകത്തിൽ ഭാഷാവരം പ്രകടമായത് ചില പ്രത്യേക അവസരങ്ങളിലാണ്. 1) പെന്തിക്കോസ്തി പെരുന്നാളിലെ സംഭവം (അപ്പോ. പ്രവൃത്തി 2:6): കൂടി വന്ന പുരുഷാരത്തിന് മനസ്സിലാകുന്ന ഭാഷയിൽ കർത്താവിന്റെ ശിഷ്യന്മാർ സംസാരിക്കുന്നതായി അവർക്ക് തോന്നി എന്നതാണ് അവിടെ രേഖപ്പെടുത്തിയിരിക്കുന്നത്. 2) അപ്പോ. പ്രവൃത്തി 10:44–46 പത്രോസിന്റെ വചനം കേട്ട എല്ലാവരിലും പരിശുദ്ധാത്മാവു വരുകയും അവർ അന്യഭാഷകളിൽ സംസാരിക്കുകയും ചെയ്തു. അതായത്, ലോകത്തിൽ നിലവിലുള്ളതും മനസ്സിലാക്കുവാൻ കഴിയുന്നതുമായ മറ്റൊരു ഭാഷയിൽ സംസാരിച്ചു എന്നർത്ഥം. 3) അപ്പോ. പ്രവൃ. 19:6–യഹൂദന്മാരുടെ മേൽ പൗലൂസ് ശ്ലീഹാ കൈവച്ചപ്പോൾ അവരും പരിശുദ്ധന്മാവിൽ അന്യഭാഷ സംസാരിക്കുകയും പ്രവചിക്കുകയും ചെയ്തു.

ഈ വേദഭാഗങ്ങളിലൊന്നും ഇന്നത്തെ മറുഭാഷക്കാർ ചെയ്യുന്നതുപോലെ ആർക്കും മനസ്സിലാക്കാൻ പറ്റാത്ത എന്തോ പറഞ്ഞു ബഹളം ഉണ്ടാക്കി എന്നു കാണുന്നില്ല. കർത്താവോ, വിശുദ്ധന്മാരോ, കന്യകമറിയാമോ അങ്ങനെ ആരെങ്കിലുമോ ഇന്നത്തെ 'മറുഭാഷ' പറഞ്ഞതായി കാണുന്നില്ല. 1 കൊരി. 14:6, 14:19 എന്നിവ പ്രത്യേകം വായിക്കുക. പതിനായിരം വാക്കുകൾ പറഞ്ഞു ബഹളം ഉണ്ടാക്കുന്നതിനേക്കാൾ ബുദ്ധികൊണ്ട് അഞ്ചുവാക്കു പറയുന്നതാണ് നല്ലത്. എല്ലാവർക്കും മനസ്സിലാകാതെയും പൊരുൾ തിരിക്കാൻ പറ്റാതെയുമാണ് മറുഭാഷ പറയുന്നതെങ്കിൽ അത് കാപട്യവും വേദവിപരീതവുമാണ്.

ജെ.പി.



*Favours Received*

V. V. Raju, Uran — Chaithanyam, Nelliyadi — Mariamma Thomas, Bhopal — Annamma, Palakunnel

V. A. Yohannan, Pune

## എന്താണാവോ...

### ഐക്കൺ

"പ്രതിരൂപം" എന്നർത്ഥം വരുന്ന ഈ കലാരൂപത്തിന് ഓർത്തഡോക്സ് പാരമ്പര്യത്തിൽ വലിയ സ്ഥാനമാണുള്ളത്. ഐക്കൺ ദൈവസാന്നിദ്ധ്യത്തേയും ദൈവമഹത്വത്തേയും വെളിപ്പെടുത്തുന്ന കലാരൂപമാണ്. അദൃശ്യനും, അരൂപിയുമായ ദൈവം ദൃശ്യവും മൂർത്തവുമായ രൂപത്തിലാണ് പ്രത്യക്ഷമാകുന്നതും പ്രവർത്തിക്കുന്നതും.

പ്രത്യേകം തയ്യാറാക്കുന്ന പലകയിൽ, പ്രാർത്ഥനയോടും ഉപവാസത്തോടുമാണ് ഭക്തചിത്രകാരന്മാർ ഐക്കൺ പെയിന്റു ചെയ്യുന്നത്. ത്രിയേക ദൈവം, മാലാഖമാർ, പരിശുദ്ധന്മാർ ഈ രൂപങ്ങൾ ദൈവസംസർഗ്ഗം അനുഭവിക്കത്തക്ക നിലയിൽ പ്രതിബിംബിപ്പിക്കുന്നു. കലയുടെ രസക്കൊഴുപ്പല്ല മറിച്ച് ഭക്തിയുടെയും, ആർദ്രതയുടെയും ഭാവമാണ് ഐക്കൺ എടുത്തു കാട്ടുന്നത് അതുകൊണ്ട് തന്നെ ഭാവത്തിനും പ്രതിരൂപങ്ങൾക്കും ശേഷമേ ശരീരത്തിനു സ്ഥാനമുള്ളൂ.

പ്രതിമാസചിന്തകൾ

# ഏകാന്തതയുടെ താഴ്‌വരയിലൂടെ ദൈവത്തിനൊപ്പം

സാധാരണ പക്ഷികളെല്ലാം തന്നെ കൂട്ടമായി സഞ്ചരിക്കുന്നവയാണ്. പക്ഷേ, സൂക്ഷ്മ ദൃഷ്ടിയുള്ള പരുന്താ (Eagle) കട്ടെ ഏകാന്ത പ്രിയനാണ്. തുണയില്ലാതെ തനിച്ചേ അവ ഇരയെ പിടിക്കാൻ പോകാറുള്ളു. കൂട്ടമായി സഞ്ചരിക്കാറില്ല. ടർക്കിയുടെ തെക്കുഭാഗത്തുള്ള ടോറസ് മലയിൽ ജീവിക്കുന്ന ചില പ്രത്യേകതരം കൊക്കുകൾ (Cranes) കൂട്ടമായി മാത്രമേ പറക്കാറുള്ളു എന്നു മാത്രമല്ല സഞ്ചരിക്കുമ്പോളെല്ലാം കലപില 'ചിലച്ചു' കൊണ്ടിരിക്കും. കൂട്ടമായി ചിലച്ച് ശബ്ദമുണ്ടാക്കുന്നത് പലപ്പോഴും അവയെ അപകടത്തിൽ കൊണ്ടെത്തിക്കാറുണ്ട്. ശബ്ദം കേട്ട് പരുന്തുകളും കഴുകന്മാരും അവയെ തിരിച്ചറിഞ്ഞ് റാഞ്ചികൊണ്ട് പോവുകയും ചെയ്യും. പരുന്തിന്റെ പിടിയിൽ നിന്ന് രക്ഷ പെടാൻ പരിചയമുള്ള കൊക്കുകൾ കാലക്രമത്തിൽ ഒരു മാർഗ്ഗം കണ്ടു പിടിച്ചു പറക്കുമ്പോഴെല്ലാം വായ്ക്കകം മുഴുവൻ ചരൽക്കല്ല് നിറച്ചു വയ്ക്കും. അങ്ങനെ കൂട്ടമായി പറന്നാലും കലപില ശബ്ദമുണ്ടാക്കാതെ കഴുകനിൽ നിന്ന് രക്ഷപെടാൻ അവ പഠിച്ചു.

മനുഷ്യ ജീവിതത്തിനാവശ്യമായ ഒരു വലിയ തത്വമാണ് ഈ പരീക്ഷകളിൽ നിന്ന് നാം പഠിക്കേണ്ടത്. ഗാർഹികവും ഔദ്യോഗികവുമായ കാര്യങ്ങളിൽ സർവ്വ സമയവും വ്യാപൃതരായിരിക്കുന്നതു മൂലം ഒരു സ്വസ്ഥതയുമില്ലാതെ ജീവിതം നയിക്കുന്നവരാണ് പലരും. ഒന്നിനും സമയമില്ല എന്നതാണ് സാധാരണ പല്ലവി. ജീവിതത്തിലെ കോലാഹലങ്ങളിൽ നിന്നൊഴിഞ്ഞ് ദൈവവുമായി സ്വസ്ഥമായിരിക്കാൻ പലർക്കും കഴിയുന്നില്ല. ജീവിതത്തിലെ പല പ്രശ്നങ്ങൾക്കും പരിഹാരം കാണാതെ അപകടത്തെ ക്ഷണിച്ചു വരുത്തുന്ന സ്ഥിതി വിശേഷം ഇതുമൂലം സംജാതമാകുന്നു. ദൈവികമായ സംസർഗ്ഗം അനുഭവിച്ചറിയാൻ മനുഷ്യ ബന്ധങ്ങളിലെ കോലാഹലങ്ങളിൽ നിന്നകന്ന് നിത്യേന കുറച്ചു സമയമെങ്കിലും ഏകാന്തതയുടെ താഴ്‌വരയിലൂടെ ദൈവവുമായി തനിച്ചു നടക്കാൻ 'മരുഭൂമിയിലെ അരുവികൾ' (Streams in the Desert) എന്ന ഗ്രന്ഥത്തിലൂടെ മിസ്സസ് ചാൾസ് കൗമാൻ നമ്മോടാവശ്യപ്പെടുന്നു. ദൈവം കഴുക് മനുഷ്യരെ അന്വേഷിപ്പിക്കുന്നു. (God seeks Eaglemen) എന്നാണദ്ദേഹത്തിന്റെ അഭിപ്രായം. ഏകാന്തതയിൽ ദൈവത്തോടൊപ്പം നടക്കുന്നവർക്കു മാത്രമേ കഴുകനെപ്പോലെ ചിറകടിച്ചു പറക്കാനും ക്ഷീണിച്ചു പോവാതെ നടക്കാനും സാധിക്കൂ. (യെശയ്യ. 60:30) "എന്റെ ക്രിസ്തീയ ശുശ്രൂഷാ ജീവിതത്തിന്റെ എന്തെങ്കിലും ശക്തി കിട്ടിയിട്ടുണ്ടെങ്കിൽ അതു ഏകാന്തതയുടെ താഴ്‌വരയിലൂടെ ദൈവവുമായി തനിച്ചു നടന്നപ്പോൾ മാത്രമാണ്." മിസ്സസ് കൗമാൻ പറയുന്നു. ഇതു കേട്ട ഒരു വിശ്വാസി എഴുതി. "ഇത്ര ശ്രദ്ധയും ഹൃദയ സ്പർശിയായ മറ്റൊരു സന്ദേശം എന്റെ ജീവിതത്തിൻ മറ്റൊരു സന്ദർഭത്തിലും ഞാൻ കേട്ടിട്ടില്ല." ദൈവത്തെ തിരിച്ചറിയാനുള്ള ഏക പോംവഴി ഇതുമാത്രമാണ്.

നോഹ, അബ്രഹാം, മോശ, പൗലോസ് എന്നിവരുൾപ്പെടെ ദൈവത്തിനൊപ്പം നടന്ന ആദികാല പിതാക്കന്മാരുടെ ഒരു വലിയ നിരതന്നെ വി. വേദപുസ്തകത്തിൽ നാം കാണുന്നു. ഹാനോക്ക് എന്ന ഭക്തൻ മുന്നൂറ് സംവത്സരം ദൈവത്തിനൊപ്പം നടന്നു. (ഉല്പത്തി 5:19) നീതിമാനും നിഷ്ക്കളങ്കനുമായ നോഹ ദൈവത്തോടു കൂടെ നടന്നതായി നാം വായിക്കുന്നു. (ഉല്പ. 6:9) മരണാനന്തരവും യേശു നാല്പതു ദിവസമാണ് ദൈവത്തിനൊപ്പം നടന്നത്. വലിയ കോലാഹലങ്ങൾ സൃഷ്ടിച്ച് സ്വന്തം താല്പര്യങ്ങൾക്കായി ദൈവത്തെ വിറ്റു പണമുണ്ടാക്കാൻ വേണ്ടി ദൈവത്തിനൊപ്പം നടക്കാൻ ജനത്തെ ആഹ്വാനം ചെയ്യുന്ന "ആഗോളവത്ക്കരണ സുവിശേഷക"രുടെ മുന്നേറ്റവും അടുത്ത കാലത്തായി നാം കാണുന്നു. പക്ഷേ ആദ്യകാല പിതാക്കന്മാരുടെ ചരിത്രം വായിക്കുന്നവർക്കറിയാം ദൈവത്തിനൊപ്പം നടക്കുക അത്ര എളുപ്പം അല്ല എന്ന്. വലിയ ത്യാഗം സഹിച്ച് ജീവിതത്തെ സമ്പൂർണ്ണമായി ദൈവത്തിന് സമർപ്പിച്ചവരാണവർ. തന്നെത്താൻ ത്യജിച്ച് തന്റെ ക്രൂശ് എടുത്ത് എന്നെ അനുഗമിക്കാനാണ് യേശു ആവശ്യപ്പെട്ടത് (മർക്കോ. 8:34). ത്യാഗത്തിന്റെയും സമർപ്പണത്തിന്റെയും പ്രതീകമാണ് കുരിശ്. ആരാധനയിലും ധ്യാനത്തിലും അല്പം സമയം ചെലവഴിച്ചാൽ മാത്രം പോര. പ്രാർത്ഥനയും സൽപ്രവൃത്തിയും സംഗമിപ്പിച്ചു ജീവിതം മുഴുവൻ തന്നോടൊപ്പം തനിച്ച് നടക്കാൻ ദൈവം ആവശ്യപ്പെടുന്നു. എല്ലാ പ്രശ്നങ്ങളിലും പ്രതിസന്ധികളിലും ദൈവം അവർക്കു കൈത്താങ്ങ് നൽകും. പകൽ സമയത്ത് മേഘം കൊണ്ടും രാത്രി മുഴുവനും അഗ്നി പ്രകാശം കൊണ്ടും ദൈവം അവരെ വഴി നടത്തും. (സങ്കീ. 78:14)

(കെ.പി.ജെ.) ❖

വർത്തമാനം

# കോടതിയാശ്രയം, സ്വാശ്രയം, ദൈവാശ്രയം

ഫാ. ഡോ. ജേക്കബ് കുര്യൻ

കേരളത്തിനുവെളിയിൽ പ്രൊഫഷണൽ വിദ്യാഭ്യാസ രംഗത്ത് കച്ചവടം നടത്തുന്നവരുടെ പീഡനം സഹിക്കവയ്യാതെയാണ് കേരളത്തിനുള്ളിൽ സർക്കാരും, സമുദായ നേതൃത്വങ്ങളും പ്രൊഫഷണൽ വിദ്യാഭ്യാസരംഗത്തിന് പ്രോത്സാഹനം നൽകിയത്. പ്രവർത്തന സ്വാതന്ത്ര്യവും സാമൂഹ്യ പ്രതിബദ്ധതയും സമന്വയിപ്പിച്ച ഒരു സ്വാശ്രയ വിദ്യാഭ്യാസ നയമായിരുന്നു ലക്ഷ്യമിട്ടത്. തുടക്കത്തിലേ വ്യക്തമാക്കേണ്ടത് വ്യക്തമാക്കാതെ പോയതു നിമിത്തവും, മൈനോറിട്ടി മാനേജ്മെന്റുകളിൽ "മണിയോറിട്ടി" (ജസ്റ്റീസ് കെ. റ്റി. തോമസിനോട് കടപ്പാട്) അച്ച(ായ)ന്മാർ ഭരണം നടത്തുവാൻ തുടങ്ങിയതോടെയും; 'സ്വാശ്രയം' കോടതിയാശ്രയമായി മാറിയിരിക്കുന്നു.

ഇന്ത്യൻ ഭരണഘടനയുടെ 29, 30 വകുപ്പുകളിൽ, ഭാഷാ മതന്യൂനപക്ഷങ്ങൾക്ക് പരിരക്ഷ ഉറപ്പുവരുത്തി. രണ്ടു തരത്തിലുള്ള പരിരക്ഷയാണ് പ്രധാനമായും അർത്ഥമാക്കിയിരുന്നത്. 1. ഭാഷാ-മത ന്യൂനപക്ഷങ്ങളുടെ സാംസ്ക്കാരികമായ നിലനില്പും വളർച്ചയും. 2. ഭാഷാ-മതന്യൂനപക്ഷങ്ങളുടെ വിദ്യാഭ്യാസപരമായ പ്രവർത്തന സ്വാതന്ത്ര്യം. പ്രാഥമിക വിദ്യാഭ്യാസം മുതൽ കലാലയ വിദ്യാഭ്യാസം വരെ, ലാഭം നോക്കാതെ സുവിശേഷപരമായ ദൗത്യമായി ക്രൈസ്തവർ പ്രവർത്തിച്ചത് ഭാരതത്തിലെ ഭൂരിപക്ഷം ജനങ്ങളിലും മതിപ്പുളവാക്കിയിരുന്നു. കാലക്രമേണ, ന്യൂനപക്ഷ പദവിയെ ലാഭക്കൊയ്ത്തിന്റെ മറയാക്കാൻ ചിലരൊക്കെ ശ്രമിച്ചതു നിമിത്തം ന്യൂനപക്ഷാവകാശത്തിന്റെ പാവനതയ്ക്കു മങ്ങലേറ്റു. പത്രവാർത്തകൾ വിശ്വസിക്കാമെങ്കിൽ, മലങ്കര ഓർത്തഡോക്സ് സഭയുടെ കുടക്കീഴിൽ പ്രവർത്തിക്കുന്ന ചില സ്ഥാപനങ്ങളും ഈ മഹാപാതകത്തിൽ പങ്കു ചേർന്നിട്ടുണ്ട് എന്നു കാണുമ്പോൾ നാം ലജ്ജിക്കുന്നു.

കൂടുതൽ മുതൽ മുടക്കാവശ്യമുള്ളതും, സർക്കാരിന്റെയോ സഭയുടെയോ പ്രത്യക്ഷമായ സാമ്പത്തിക സഹായം ലഭിക്കാത്തതുമായ, ഒരു പ്രവർത്തന മേഖലയായതുകൊണ്ട്, സ്വാശ്രയ പ്രൊഫഷണൽ വിദ്യാഭ്യാസത്തെ യാഥാർത്ഥ്യബോധത്തോടെ തന്നെ കാണണം. നിർബ്ബന്ധ സംഭാവനയെന്നോ, കാപ്പിറ്റേഷൻ എന്നോ അല്ലാതെ, ചെലവുകൾ കഴിഞ്ഞ് ന്യായമായ ഒരു മിച്ചം ഉണ്ടാകുന്ന ഫീസ് സംവിധാനം ഉണ്ടാകാം എന്ന് സർക്കാർ തന്നെ സമ്മതിച്ചാണ്, പകുതി സീറ്റുകളിലെ പ്രവേശനത്തിന് നേരത്തേ മാനേജ്മെന്റുകൾക്ക് പൂർണ്ണ അവകാശം നൽകിയിരുന്നത്. എന്നാൽ ഉയർന്നഫീസും കാപ്പിറ്റേഷൻ ഫീസും, മാത്രമല്ല അഡ്മിഷൻ പ്രക്രിയയിൽ പ്രകടമായ വിവേചനവും ബോധ്യപ്പെട്ടതോടെയാണ് ജസ്റ്റിസ് കെ. റ്റി. തോമസ് കമ്മീഷനെ നിയമിച്ചത്. പ്രസ്തുത കമ്മീഷന്റെ നീതിപൂർവ്വമായ നിർദ്ദേശങ്ങളെയും അനുസരിക്കാത്ത ഒരു വ്യവസ്ഥിതി വ്യക്തമായതോടെയാണ് സർക്കാരുകൾ നിയമനിർമ്മാണത്തിലേക്ക് പ്രവേശിച്ചത്. ഇപ്പോൾ ഇടതുപക്ഷ സർക്കാർ കൊണ്ടുവന്ന സ്വാശ്രയ പ്രൊഫഷണൽ വിദ്യാഭ്യാസനയം കേരള നിയമസഭ ഐകകണ്ഠ്യേന പാസാക്കിയതിന്റെ പിന്നിലെ ഒരു വസ്തുത, രാഷ്ട്രീയ കക്ഷിഭേദമില്ലാതെ എല്ലാ സാമാജികർക്കും സ്വാശ്രയ പ്രൊഫഷണൽ വിദ്യാഭ്യാസ മേഖലയിലെ കടുത്ത അനീതിയെക്കുറിച്ചുള്ള പൊതുധാരണയാണ് (വോട്ടു പരിഗണനയുടെ വെളിച്ചത്തിൽ കപട നാടകം അരങ്ങേറിയെങ്കിലും).

ഇപ്പോൾ പാസാക്കിയിട്ടുള്ളതും, കോടതികളിൽ തുടരെ തുടരെ ആളാം പ്രതി ചോദ്യം ചെയ്യുന്നതുമായ നിയമത്തിന് പിന്നിൽ ഒരു വലിയ സാമൂഹ്യ പ്രതിബദ്ധതയുണ്ടെന്ന കാര്യത്തിൽ സംശയമില്ല. എന്നാൽ, മൂന്നു കാര്യങ്ങളിലെങ്കിലും ഈ നിയമം വൈകല്യമുള്ളതാണ്: 1. "ന്യൂനപക്ഷ"ത്തെ നിർവ്വചിക്കുന്ന മാനദണ്ഡങ്ങൾ ശരിയല്ല. 2. സുപ്രീം കോടതി തന്നെ വിലക്കിയ ക്രോസ് സബ്സിഡി ഇതിൽ അനുവദിച്ചിരിക്കുന്നു. 3. സാമൂഹ്യ പ്രതി

ബദ്ധതയുടെ സാമ്പത്തിക ബാധ്യത സ്വാശ്രയ മാനേജ്മെന്റുകളുടെമേൽ അടിച്ചേൽപ്പിച്ചിരിക്കുന്നു. അതുകൊണ്ട് സ്വാശ്രയ നിയമത്തിൽ സാരമായ ഭേദഗതി വരുത്തിയേ മതിയാകൂ. അതോടൊപ്പം ന്യൂനപക്ഷ പദവിയോടെ പ്രവർത്തിക്കുവാൻ ആഗ്രഹിക്കുന്ന സ്വാശ്രയ സ്ഥാപനങ്ങൾ അഞ്ചുകാര്യങ്ങളിൽ എങ്കിലും സുതാര്യത വ്യക്തമാക്കണം.

1. ന്യൂനപക്ഷ സമൂഹത്തിൽപെട്ടു എന്ന കാരണത്താൽ സ്വകാര്യ വ്യക്തികൾ സ്വന്തം താല്പര്യം അനുസരിച്ച് പ്രവർത്തിക്കാൻ, ന്യൂനപക്ഷ പദവി ദുരുപയോഗപ്പെടുത്തിക്കൂടാ.

2. ന്യൂനപക്ഷ സ്ഥാപനങ്ങൾ, ന്യായമായ ഫീസല്ലാതെ അഡ്മിഷനുവേണ്ടി നിർബന്ധ സംഭാവനയോ 'തലവരി'യോ വാങ്ങാൻ പാടില്ല.

3. ഉത്തരവാദപ്പെട്ട സമിതികൾ, യാഥാർത്ഥ്യ ബോധത്തോടെ ഫീസ് ഘടന നിർണ്ണയിക്കുന്നതിനനുസരിച്ച് സ്ഥാപനം നടത്താൻ സാധ്യമല്ലെങ്കിൽ അക്കാര്യം തുറന്നു പറഞ്ഞു പിന്മാറുക.

4. ഫീസുകൊണ്ട്, മാത്രം പ്രവർത്തിക്കുന്നു എന്നു വീമ്പിളക്കുന്നവർ, സ്വന്തം സമൂഹത്തിനുവേണ്ടി അഡ്മിഷൻ പരിമിതപ്പെടുത്തുകയും, വിദേശ മിഷൻ ഏജൻസികളിൽ നിന്ന് ഇൻഫ്രാ-സ്ട്രക്ചറിന് പണം സ്വീകരിക്കുകയും ചെയ്യുന്ന കാപട്യത്തിൽ നിന്ന് പുറത്തു വരണം.

5. മാനേജ്മെന്റുകൾക്ക് ലഭിക്കുന്ന നിശ്ചിത സീറ്റിൽ നിന്ന് അതിന്റെ ദശാംശമെങ്കിലും സാമ്പത്തിക പിന്നോക്കക്കാരായ സമർത്ഥരായ വിദ്യാർത്ഥികൾക്ക്, കുറഞ്ഞ ഫീസിൽ പഠിക്കുവാൻ സുതാര്യ സംവിധാനം ഉണ്ടാകണം. ഇവിടെ ഒരു കാര്യം കൂട്ടിച്ചേർക്കട്ടെ. സഭ വകയായി നടത്തപ്പെടുന്ന മെഡിക്കൽ കോളേജിൽ സഭാംഗങ്ങളായ സമർത്ഥരും സാമ്പത്തിക ബുദ്ധിമുട്ടുള്ളവരുമായ രണ്ടോ മൂന്നോ കുട്ടികളെയെങ്കിലും സർക്കാർ ഫീസിൽ പഠിപ്പിക്കണമെന്ന് പ്രസ്തുത സഭാ മാനേജിംഗ് കമ്മറ്റിയിൽ അഞ്ചു വർഷമായി നടത്തുന്ന സഭാ പ്രതിനിധികളുടെ ആവലാതി ഇന്നും വനരോദനമായി നിലനിൽക്കുന്നു.

**പുരാവൃത്തം**

സഭാ വിഷയത്തിൽ തുടരെ തുടരെ നടന്ന കോടതി കയറ്റംകണ്ട് മധ്യസ്ഥരും ഉപദേശകരുമായി വന്നവരിൽ പലരും വിദ്യാഭ്യാസ വിഷയത്തിൽ തുടരെ തുടരെ കോടതി കയറുവാൻ ഇടയായിരിക്കുന്നു. സഭാ തർക്കത്തിലാണെങ്കിലും, ന്യൂനപക്ഷാവകാശത്തിലാണെങ്കിലും, മറ്റു വഴികളില്ലാതെ വന്നാൽ കോടതിയാശ്രയം വന്നു പോകുമെന്നുള്ള വസ്തുത ഒരു വശത്ത്. മറുവശത്ത്, അമിതമായ കോടതിയാശ്രയവും, വികലമായ സ്വാശ്രയവും ഒരിക്കൽ എല്ലാവരെയും ദൈവാശ്രയത്തിന്റെ വാതിലിൽ എത്തിക്കുമെന്നത് സത്യം.

പഴഞ്ചൊല്ല്: "കണ്ടറിയാത്തവർ കൊണ്ടറിയും"



# സഭാ കവി സി. പി. ചാണ്ടി

## മലങ്കരസഭയുടെ സ്വർഗ്ഗീയ കിന്നരം

**ഗ്രന്ഥ കർത്താവ് : കെ. വി. മാമ്മൻ, ജോയ്സ് തോട്ടയ്ക്കാട്**
**പ്രസിദ്ധീകരണം : കോട്ടയ്ക്കൽ പബ്ലിഷേഴ്സ്, മാങ്ങാനം, കോട്ടയം; വില : 50**

മലങ്കരസഭയുടെ ആരാധനാ സാഹിത്യത്തെ സഭാമക്കളുടെ തേജസ്ക്കരണ ജീവിതത്തിനുവേണ്ടി നേരായ വഴിത്താരയിലൂടെ തിരിച്ചുവിട്ട പ്രതിഭാധനനായ അതുല്യകവി ഭാഗ്യസ്മരണാർഹനായ ശ്രീ. സി. പി. ചാണ്ടിസാറിന്റെ ജീവിത ഏടുകളിൽ നിന്നുള്ള പകർത്തിയെഴുത്താണ് "സഭാകവി സി. പി. ചാണ്ടി മലങ്കരസഭയുടെ സ്വർഗ്ഗീയ കിന്നരം" എന്ന ഗ്രന്ഥം.

മലയാള ഭാഷയിലുള്ള അഗാധ പാണ്ഡിത്യവും നിർമ്മലമായ മനസ്സും ഭാവനാത്മകമായ ബോധതലവും ദൈവത്തിന്റെ അനന്തമായ കൃപയും തന്റെ വ്യക്തിത്വത്തിൽ സമന്വയിച്ചപ്പോൾ സ്വർഗ്ഗീയ കിന്നരമായി പരിണമിക്കുവാൻ ചാണ്ടിസാറിന് സാദ്ധ്യമായി എന്നതാണ് സത്യം.

ചാണ്ടിസാർ സഭയ്ക്കും സമൂഹത്തിനും പകർന്നു നൽകിയ വിലയേറിയ സംഭാവനകൾ വിശ്വാസികൾക്കു മനസ്സിലാക്കുവാൻ തക്കവണ്ണം ശ്രീ. കെ. വി. മാമ്മനും ജോയ്സ് തോട്ടയ്ക്കാടും ചേർന്ന് രചിച്ച ജീവിതചരിത്ര പ്രാധാന്യമുള്ള ഗ്രന്ഥം അതിന്റെ കെട്ടിലും മട്ടിലും വിഷയാവതരണത്തിലും മികവു പുലർത്തുന്നു എന്നതിൽ ഗ്രന്ഥകർത്താക്കൾ അഭിനന്ദനം അർഹിക്കുന്നു. ഇത് സഭയുടെ ആരാധനാ സാഹിത്യ ചരിത്രത്തേക്കുറിച്ചും അതിന്റെ വികാസ പരിണാമങ്ങളെപ്പറ്റിയും നടത്തിയ ഗവേഷണങ്ങളുടെ ഫലം കൂടിയാണ്.

രണ്ടുഭാഗങ്ങളായി ക്രമീകരിച്ചിരിക്കുന്ന ഗ്രന്ഥത്തിന്റെ ഒന്നാംഭാഗത്തിൽ ചാണ്ടിസാറിന്റെ ജീവചരിത്രവും ശ്രേഷ്ഠ വ്യക്തികൾ അദ്ദേഹത്തേക്കുറിച്ചു നൽകിയിരിക്കുന്ന ആസ്വാദനങ്ങളും ചിത്രീകരിച്ചിരിക്കുന്നു. രണ്ടാം ഭാഗത്തിൽ അദ്ദേഹത്തിന്റെ തെരഞ്ഞെടുക്കപ്പെട്ട രചനകളുടെ ആവിഷ്ക്കാരമാണുള്ളത്. പ. മാത്യൂസ് ദ്വിതിയൻ ബാവാ, പ. ദിദിമൊസ് പ്രഥമൻ ബാവാ എന്നീ പിതാക്കന്മാരുടെ അനുഗ്രഹാശംസകളും അഭി. യൗസേബിയോസ് തിരുമേനിയുടെ അവതാരികയും ചാണ്ടിസാറുമായുള്ള അവരുടെ വ്യക്തിബന്ധത്തിന്റെ സുഗന്ധം വീശുന്നവയാണ്.

മലങ്കരസഭയ്ക്കു വേണ്ടി സ്വന്ത ജീവിതവും പ്രവർത്തനവും ഉഴിഞ്ഞു വച്ച ഋഷിവര്യനായ സി. പി. ചാണ്ടി സാറിനെ സഭാമക്കൾ ഏവരും എന്നും അറിഞ്ഞിരിക്കണം. അതിന് അവരെ സഹായിക്കുവാൻ തക്കവണ്ണം പ്രസിദ്ധീകരിച്ചിരിക്കുന്ന "മലങ്കരസഭയുടെ സ്വർഗ്ഗീയ കിന്നരം" സഭയുടെ എല്ലാ ഭവനങ്ങളിലും ഉണ്ടായിരിക്കട്ടെ.

ജെ. പി. 

## പിതാക്കന്മാരുടെ ഓർമ്മ



**പ. അബ്ദേദ് മശിഹാ പാത്രിയർക്കീസ്**
**91-ാം ഓർമ്മ**
**15-08-2006**



**ജോസഫ് മാർ പക്കോമിയോസ്**
**15-ാം ഓർമ്മ**
**19-08-2006**



**മാത്യൂസ് മാർ ഈവാനിയോസ്**
**26-ാം ഓർമ്മ**
**31-08-2006**

# സൺഡേസ്കൂൾ വാർത്തകൾ



ഫാ. റ്റി. ജെ. ജോഷ്വാ, ഡയറക്ടർ ജനറൽ



**ഒ.വി.ബി.എസ്.:** 2007-ലെ ഒ.വി.ബി.എസ്. നടത്തിപ്പിനെപ്പറ്റി സുപ്രധാനങ്ങളായ പല നിശ്ചയങ്ങളും എടുക്കുകയുണ്ടായി. വലിയ നോമ്പു വീടിക്കഴിഞ്ഞ്, ഏപ്രിൽ എട്ടാം തീയതിക്കു ശേഷം നടത്തിയാൽ മതി. എല്ലായിടത്തും ഒരേ കാലത്ത് നടത്തുന്നതാണ് അഭിലഷണീയം. ഇപ്പോഴും എല്ലാ ഇടവകകളിലും ഒ.വി.ബി.എസ്. എത്തിച്ചേർന്നിട്ടില്ല. കുട്ടികൾക്ക് വളരെ ഉത്സാഹവും ആവേശവും ഉള്ള പരിപാടിയാണെങ്കിലും, അദ്ധ്യാപകരും, ഇടവകവികാരിമാരും അതിന് നേതൃത്വം നൽകി മുമ്പോട്ടു വരാത്തതാണ്, ഇതാരംഭിക്കാത്തതിന്റെ കാരണം. നമ്മുടെ ഇടവകകളിൽ ഇല്ലാത്തതുകൊണ്ട് ഇതര സഭാ വിഭാഗങ്ങളുടെ പ്രോഗ്രാമിൽ നമ്മുടെ കുട്ടികൾ പോകുവാൻ പ്രേരിതരാകുന്നുണ്ട്. ഓരോ വർഷവും കൂടുതൽ യൂണിറ്റുകൾ രജിസ്റ്റർ ചെയ്ത് പ്രവർത്തന സന്നദ്ധമാകുന്നുവെങ്കിലും ഇനിയും ഏതാണ്ട് ഇരുപതു ശതമാനം പള്ളികളിൽ ആരംഭിക്കുവാനുണ്ട്.

**അടുത്ത വർഷത്തെ ചിന്താവിഷയം:** "ആര് നമുക്കുവേണ്ടി പോകും"? (യെശ. 6:8) എന്നുള്ള യഹോവയുടെ മഹത്വം ദർശിച്ച യെശയ്യാ പ്രവാചകനോടുള്ള ചോദ്യമാണ്; അതിനുള്ള പ്രവാചകന്റെ ഉത്തരം, "അടിയനെ അയയ്ക്കണമേ" എന്നാണല്ലോ. കുഞ്ഞുങ്ങൾ ദൈവനിയോഗത്തെപ്പറ്റി ചിന്തിക്കുവാനും, തങ്ങളെത്തന്നെ ദൈവഹിതത്തിനു സമർപ്പിക്കുവാനും ഈ പഠനവും, ധ്യാനവും സഹായകമാകും. ഓരോ വർഷത്തെയും ചിന്താവിഷയം അടിസ്ഥാനമാക്കിയുള്ള ധ്യാനങ്ങൾ വളരെ അനുഗ്രഹപ്രദമാണ്. അടുത്ത വർഷത്തെ ധ്യാനസഹായി ഒരുക്കുന്നത് സെമിനാരി അദ്ധ്യാപകൻ റവ. ഫാ. ഡോ. മാത്യു ബേബിയാണ്.

മുതിർന്ന കുട്ടികൾക്കുവേണ്ടി ഉച്ചയ്ക്കുശേഷം നടക്കുന്ന ക്ലാസ്സുകളിൽ താഴെപ്പറയുന്ന മൂന്നു വിഷയങ്ങൾ പഠന വിധേയമാക്കും. (1) നാമും നമ്മുടെ കുടുംബവും. 2) നല്ല സുഹൃത്തുക്കളെ എങ്ങനെ സമ്പാദിക്കാം? 3) കൗമാര തലത്തിലെ പ്രശ്നങ്ങൾ. ഈ ക്ലാസ്സുകൾക്കുവേണ്ടിയുള്ള നോട്ടുകൾ സജ്ജമാക്കുന്നത് അതതു വിഷയത്തിൽ പാണ്ഡിത്യവും പ്രാഗത്ഭ്യവും നേടിയിട്ടുള്ള നേതാക്കളാണ്.

കഴിഞ്ഞ വർഷത്തെ ഗാനങ്ങളെപ്പറ്റി പൊതുവേ നല്ല അഭിപ്രായമായിരുന്നു. നമ്മുടെ കുട്ടികൾ തന്നെ ഗാനങ്ങൾ ആലപിച്ചത് എല്ലാവരും സ്വാഗതം ചെയ്തു. അടുത്ത വർഷത്തെ ഗാനങ്ങൾക്കുവേണ്ടിയുള്ള ഒരുക്കങ്ങൾ നേരത്തെതന്നെ ആരംഭിക്കുന്നതാണ്. ഇതുവരെയുള്ള നമ്മുടെ ഗാനങ്ങളിൽ വളരെ പ്രസിദ്ധിയും പ്രശംസയും നേടിയിട്ടുള്ള (Hit Songs) പാട്ടുകൾ എല്ലാം കൂടി ഒരു സി.ഡി. ആക്കണമെന്നുള്ള ആഗ്രഹം ചിലർ പ്രകടിപ്പിച്ചു എങ്കിലും, അതിന്റെ പ്രായോഗികത പരിഗണിച്ച ശേഷം യുക്തമായ നടപടി കൈക്കൊള്ളും അതുപോലെ കഴിഞ്ഞ നാലു വർഷങ്ങളിൽ, ഉച്ചതിരിഞ്ഞ ശേഷം നടത്തിയിട്ടുള്ള പ്രത്യേക ക്ലാസ്സുകളുടെ നോട്ടുകൾ ഒരുമിച്ച് ചേർത്ത് ഒരു ചെറിയ പുസ്തകമാക്കണമെന്ന നിർദ്ദേശവും വന്നിട്ടുണ്ട്. അതു സ്വാഗതാർഹമായിരിക്കുമെന്നതിനു സംശയമില്ല.

തുടർപ്രവർത്തനം (Follow up) എന്ന വിധത്തിൽ പൂജയുടെ അവധിക്കാലത്ത് ഒരു ദിവസം എല്ലാ ഇടവകകളിലും കഴിഞ്ഞ വർഷത്തെ വിദ്യാർത്ഥികളും അദ്ധ്യാപകരും ഒരുമിച്ചുചേരലിന് അവസരം ഉണ്ടാക്കേണ്ടതാണ്. 2 മണിക്കൂർ ദൈർഘ്യമുള്ള ഒരു പരിപാടിയാണു വിഭാവനം ചെയ്യുന്നത്. അതിന്റെ വിശദമായ പ്രോഗ്രാം പിന്നാലെ നൽകുന്നതാണ്.

സംഗീത മത്സരത്തിൽ 2006-ലെ കുർബ്ബാന ക്രമമാണ് ഉപയോഗിക്കുന്നത് എന്ന് വിജ്ഞാപനത്തിൽ ചേർത്തത്, ആ പതിപ്പിന് എന്തെങ്കിലും പ്രത്യേകതയോ, അതിൽ എന്തെങ്കിലും കൂടുതലായിട്ട് ഉണ്ട് എന്നു കരുതിയുമല്ല. വളരെ പഴയ പതിപ്പുകളിലില്ലാത്ത പലതും പിന്നീടുള്ള പതിപ്പുകളിൽ ഉള്ളതുകൊണ്ട്, അടുത്ത കാലത്തു പ്രസിദ്ധപ്പെടുത്തിയതായാൽ നല്ലതായിരിക്കും എന്നുള്ളതുകൊണ്ടു മാത്രമാണ്.

ഈ അദ്ധ്യയന വർഷത്തിന്റെ പകുതിയിലധികം സമയം കഴിഞ്ഞിരിക്കുന്നു. ക്ലാസ്സുകളും, മറ്റു പരിപാടികളും അതനുസരിച്ച് ക്രമീകരിച്ച് സമയബന്ധിതമായി പ്രവർത്തനങ്ങൾ നടത്തപ്പെടുവാൻ ചുമലതപ്പെട്ടവർ ശ്രദ്ധിക്കുമല്ലോ.



# പുതുയുഗത്തിന്റെ ആരംഭം

എം. കുര്യൻ തോമസ്

### തക്സ പരിഭാഷ

ഈ കാലത്തൊയും തക്സ സുറിയാനിയിൽ തന്നെ തുടരുകയായിരുന്നു. ആദ്യമായി ഒരു തക്സ പരിഭാഷ പുറത്തു വന്നത് 1872 ലാണ്.[131] കോട്ടയത്ത് മിഷ്യൻ പ്രസിൽ യാക്കോബു ശ്ലീഹായുടെ കുറുബാനക്രമം എന്ന പേരിൽ അച്ചടിച്ച ഈ കൃതി പിൽക്കാലത്ത് അബ്രഹാം മല്പാൻ ഭേദഗതി വരുത്തിയ തക്സയുടെ പരിഭാഷ എന്ന് നവീകരണക്കാർ കൊട്ടിഘോഷിക്കയുണ്ടായി. ഇതിന്റെ കർത്തൃത്വം കോവൂർ ഐപ്പ് തോമാ കത്തനാരിൽ നിക്ഷേപിക്കുകയും ചെയ്തു. എന്നാൽ യഥാർത്ഥത്തിൽ ഈ കൃതി, ഹെന്റി ബെക്കർ എന്ന മിഷിനറിയുടെ സൃഷ്ടിയാണ്.[132] സി. എം. എസ്. മിഷിനറിയുടെ സൃഷ്ടിയായിട്ടും പ്രൊട്ടസ്റ്റന്റു പരിഷ്കാരങ്ങൾ –നോട്ടക്കുറവുമൂലമാകാം– പൂർണമായും വരുത്താൻ ഈ കൃതിയിലും കഴിഞ്ഞില്ല.

### കുർബാനക്രമ യുദ്ധം

ഇതിനിടയിൽ പോക്കറ്റ് ബുക്ക് സൈസിൽ ഒരു കുർബാനക്രമം മലയാളത്തിൽ പ്രസിദ്ധപ്പെടുത്തി തുടങ്ങി. കുറുബാനക്രമം സുറിയാനിയിൽ നിന്നും പരിഭാഷപ്പെടിത്തിയത് കോട്ടയത്തെ സെമിനാരിയിൽ മാർ അത്താനാസ്യോസ് മെത്രാപ്പോലീത്തായുടെ അച്ചുകൂടത്തിൽ അച്ചടിക്കപ്പെട്ടത എന്ന പുറംചട്ടയിൽ രേഖപ്പെടുത്തിയിരിയ്ക്കുന്ന 1875 ൽ പ്രസിദ്ധീകരിച്ച അഞ്ചാം പതിപ്പ് ഏതാണ്ട് പൂർണമായും ഒരു നവീകരണകൃതിയാണ്. ജനങ്ങൾ ചൊല്ലേണ്ടുന്ന ഭാഗങ്ങൾ മാത്രമുള്ളതും 43 പേജു മാത്രം ഉള്ളതുമായ ഈ പുസ്തകത്തിൽ കുമ്പസാര ക്രമവും ഏഴരയുടെ നമസ്കാരവും ചേർത്തിട്ടുണ്ട്. കൃപ നിറഞ്ഞ മറിയമേ... എന്ന പ്രാർത്ഥന ഒഴിവാക്കുകയും കുർബാന ക്രമത്തിൽ നവീകരണ തിരുത്തലുകൾ വരുത്തുകയും ചെയ്തിട്ടുമുണ്ട്.[133]

ഈ ചെറു പുസ്തകം പ്രചുര പ്രചാരം നേടിയിരുന്നു എന്നത് നിസ്തർക്കമായ സംഗതിയാണ്. അതിന്റെ ഏറ്റവും വലിയ തെളിവ് പുലിക്കോട്ടിൽ മാർ ദീവന്യാസ്യോസ് അഞ്ചാമൻ 1809ൽ കോട്ടയം സെമിനാരിയിലെ മാർത്തോമ്മ അച്ചുകൂടത്തിൽ നിന്നും പ്രസിദ്ധീകരിച്ച കുർബാനക്രമം തന്നെയാണ്. ഈ കുർബാന ക്രമത്തിന്റെ മുഖവരയിൽ മുൻകൃതിയെപ്പറ്റി സൂചിപ്പിച്ചശേഷം ജനം പഴയ പുസ്തക പ്രകാരം അഭ്യസിപ്പിട്ടുള്ളത് നിഷ്പ്രയോജനമായി തീരാതെ ഇരിക്കാൻ വേണ്ടി അതിൽ തെറ്റായഭാഗങ്ങൾമാത്രമെ പരിഷ്കരിക്കുകയും ഭേദപ്പെടുത്തുകയും ചെയ്തിട്ടുള്ളു[134]എന്നു പറയുന്നത് മുൻ കൃതിയുടെ സ്വാധീനത്തിന്റെ പ്രകടമല്ലാത്ത അംഗീകാരമാണ്.

1890 ലെ കുർബാനക്രമംപുലിക്കോട്ടിൽ മാർ ദിവന്യാസ്യോസ് അഞ്ചാമന്റെ നയതന്ത്രജ്ഞതയുടെ ഉത്തമ ഉദാഹരണമാണ്. മാർ അത്താനാസ്യോസിന്റെ കുർബാന ക്രമത്തിന്റെ സ്വാധീനം മനസിലാക്കിയ അദ്ദേഹം അതേ രൂപത്തിലും വലിപ്പത്തിലും. എന്തിന് പുറംചട്ടയുടെ രൂപരേഖയിൽ പോലും മാറ്റമില്ലാതെയാണ് തന്റെ കൃതി പ്രസിദ്ധീകരിച്ചത്. ഉള്ളടക്കത്തിന്റെ ശൈലിയിൽ നവീകരണക്കാരുടെ തിരുത്തലുകൾ ഭേദപ്പെടുത്തിയതല്ലാതെ മറ്റു മാറ്റങ്ങൾ ഒന്നും വരുത്തിയിട്ടില്ല. മലങ്കര സഭ ഇന്നുപയോഗിക്കുന്ന കുർബാനക്രമവുമായി പൂർണമായി ഗദ്യത്തിലാണന്നതും ഭാഷാശൈലിയിലുള്ള വിത്യാസവുമൊഴികെ, മറ്റു കാര്യങ്ങളിൽ പൂർണ്ണമായും യോജിക്കുന്നുണ്ട്. ഏഴരയുടെ നമസ്കാരം ചേർത്തിട്ടുണ്ടെങ്കിലും 1875 ലെ മാർ അത്താനാസ്യോസിന്റെ കുർബാന ക്രമത്തിലുള്ള കുമ്പസരക്രമം ഒഴിവാക്കിയിട്ടുണ്ട്.

### മാർത്തോമ്മ അച്ചുകൂടം

1870ൽ മാർ ദിവന്യാസ്യോസ് കൊച്ചിയിൽ ആരംഭിച്ച സെന്റ് തോമസ് അച്ചുകുടമാണ് 1889 ൽ മാർത്തോമ്മ അച്ചുകൂടമായി സെമിനാരിയിലേയ്ക്കു മാറ്റിസ്ഥാപിച്ചത്. ഇവിടെ നിന്നും 1875ൽ പാലപ്പള്ളിൽ ഏബ്രഹാം കത്തനാർ സുറിയാനി കുർബാനക്രമം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തി.[135] പിന്നീട് 1891ൽ ഇതേ പ്രസിൽനിന്നും നിത്യപ്രാർത്ഥനാക്രമവും, കഷ്ടാനുഭവ ആഴ്ചയിലെ നമസ്കാരവും മലയാളത്തിൽ പ്രസിദ്ധപ്പെടുത്തി.

1877 ൽ പാമ്പാക്കടയിൽ കോനാട്ടു മല്പാന്മാർ പിൽക്കാലത്ത് മാർ യൂലിയോസ് പ്രസ് എന്നറിയപ്പെട്ട കേരളദീപം പ്രസ്ഥാപിച്ചു അവിടെ നിന്നും ഏതാണ്ട് എല്ലാ സുറിയാനി ആരാധനാക്രമങ്ങളും പിൽക്കാലത്ത് പ്രസിദ്ധീകരിച്ചു.

1889 ൽ നവീകരണക്കാരുമായുള്ള വ്യവഹാരം അവസാനിച്ച് സെമിനാരി കൈവശം കിട്ടിയതിനെ തുടർന്നുള്ള ഒരു ദശവർഷക്കാലം പുലിക്കോട്ടിൽ മാർ ദിവന്യാസ്യോസിന്റെ പരിപോഷണത്തിൽ ധാരാളം ആരാധനാക്രമങ്ങൾ തർജ്ജിമ ചെയ്യപ്പെട്ടു. 1876 ൽ മലങ്കര സന്ദർശിച്ച അന്ത്യോഖ്യയുടെ പത്രോസ് തൃതീയൻ പാത്രീയർക്കീസ് സുറിയാനി രാഗത്തിൽ തന്നെ ഗീതങ്ങളായി തർജ്ജിമ ചെയ്യുന്നതിനെ അംഗീകരിച്ചത്[136] ഇതിനു പ്രോൽസാഹനവുമായി. 1894 അയപ്പോഴയ്ക്കും താഴെ പറയുന്ന പുസ്തകങ്ങൾ മാർത്തോമ്മാ അച്ചുകൂടത്തിൽ വിൽപ്പനയ്ക്കു തയാറായിരുന്നു.

1) മുഴുവൻ നമസ്കാരക്രമം

2) നിത്യനമസ്ക്കാരം

3) നോമ്പിന്റെ നമസ്ക്കാരം

4) ചെറിയ നമസ്ക്കാരക്രമം (പോക്കറ്റ് ബുക്ക്)[137]

ഈ ഉണർവിന്റെ ദശാബ്ദത്തിന്റെ അന്ത്യം മലങ്കര സഭയുടെ ആരാധനാക്രമങ്ങളുടെ ആധുനിക യുഗത്തിനു ആരംഭം കുറിയ്ക്കുകയായിരുന്നു. പരിശുദ്ധ പരുമല മാർ ഗ്രീഗോറിയോസ് പരിഭാഷ ആരംഭിച്ച ക്യംതാ നമസ്കാരവും കുർബാന ക്രമവും മലങ്കര മല്പാൻമാരായ വട്ടശ്ശേരിൽ ഗീവറുഗീസു കത്തനാരും കോനാട്ടു മാത്തൻ കത്തനാരും ചേർന്ന് പൂർത്തിയാക്കി 1902 ൽ പ്രസിദ്ധീകരിച്ചു. പദ്യ ഭാഗങ്ങൾ സുറിയാനി രാഗത്തിൽ തന്നെ പുനർ സൃഷ്ടിയ്ക്കുവാൻ കണ്ടത്തിൽ വർഗീസു മാപ്പിളയും കൊട്ടാരത്തിൽ ശങ്കുണ്ണിയും സഹായിച്ച ഈ കൃതി ഇന്നും മലങ്കരയിൽ ഉപയോഗിക്കുന്നു എന്നതു തന്നെ അതിന്റെ വൈശിഷ്ട്യത്തിനു തെളിവാണ്.

പാശ്ചാത്യ സുറിയാനി ക്രമങ്ങളെ മലങ്കരസഭ ഔദ്യോഗികമായി അംഗീകരിച്ച് മുക്കാൽ നൂറ്റാണ്ടു കഴിഞ്ഞിട്ടും ആ ക്രമങ്ങൾ പൂർണമായും മലങ്കരയിൽ നടപ്പിലായില്ല. പ്രചാരത്തിലായവ തന്നെ വിവിധ സ്ഥലങ്ങളിൽ വിവിധ രൂപത്തിലായിരുന്നു. പത്രോസ് പാത്രിയർക്കീസ് വന്ന സമയത്തും ഇത് ഇപ്രകാരം ഏകീകരണമില്ലാതെ ആയിരുന്നു എന്നതിന് അദ്ദേഹം 1887 മകരം 15 നു കൊച്ചിക്കോട്ടപ്പള്ളിയിൽ നിന്നും അയച്ച കൽപ്പന തെളിവാണ്. ഇതേ കൽപ്പന തന്നെ അന്നും മലങ്കരയിൽ കൽദായ-റോമൻ ആചാരങ്ങളും ക്രമങ്ങളും നിലനിന്നിരുന്നു എന്ന് സാക്ഷിക്കുന്നു.[138]

പാശ്ചാത്യ സുറിയാനി ക്രമങ്ങൾ മലങ്കരയിൽ ഉറച്ചത് തർജ്ജമകളും അച്ചടി ഗ്രന്ഥങ്ങളും മൂലമാണ്. എങ്കിലും സാക്ഷാൽ കുർബാനതക്സ മലയാളത്തിൽ ലഭ്യമാകുവാൻ 1920 വരെ കാത്തിരിക്കേണ്ടിവന്നു. ആ വർഷമാണ് മൂക്കഞ്ചേരിൽ പത്രോസ് കത്തനാരും പുലിക്കോട്ടിൽ ജോസഫ് ശെമ്മാശനും ചേർന്ന് വി. യാക്കോബിന്റെ തക്സ മലയാളത്തിലേയ്ക്ക് പരിഭാഷപ്പെടുത്തി പ്രസിദ്ധീകരിച്ചത്.

**പാമ്പാക്കുട നമസ്ക്കാരം**

അച്ചടിച്ച ആരാധനക്രമങ്ങളെ ജനകീയവൽക്കരിച്ചതിൽ പാമ്പാക്കുട നമസ്ക്കാരം എന്നപേരിൽ പൊതുവെ അറിയപ്പെടുന്ന നിത്യ പ്രാർത്ഥനാക്രമത്തിന്റെ പങ്ക് നിസാരമല്ല. 1910 ൽ മലങ്കര മല്പാൻ കോനാട്ട് മാത്തൻ കോർ എപ്പിസ്ക്കോപ്പ പ്രസിദ്ധീകരിച്ച ഈ കൃതി അന്നും ഇന്നും മലങ്കരസഭയിൽ ഏറ്റവുമധികം ഉപയോഗിക്കപ്പെടുന്ന പ്രാർത്ഥനാ പുസ്തകങ്ങളിലൊന്നാണ്

**ഉപസംഹാരം**

മലങ്കരസഭയുടെ ആരാധനാപാരമ്പര്യം മാർത്തോമ്മാശ്ളീഹയിൽ തുടങ്ങി, കൽദായ, ലത്തീൻ പാരമ്പര്യത്തിലൂടെ കടന്ന് ആഗ്ളിക്കൻ സ്വാധീനത്തിലൂടെ കടന്ന് പാശ്ചാത്യ സുറിയാനിയിലെത്തി നിൽക്കുകയാണിന്ന്. തങ്ങളുടെ ജീവനോപാധിയായ കച്ചവടത്തിന്റെ വ്യവഹാര ഭാഷ എന്ന നിലയിൽ ആദിമ നൂറ്റാണ്ടുകളിൽ സുറിയാനിയോടുണ്ടായിരുന്ന ആഭിമുഖ്യമാണ് സുറിയാനി ആരാധനാ പാരമ്പര്യങ്ങളിൽ നസ്രാണികളെ ഉറപ്പിച്ചു നിർത്തിയ പ്രധാനഘടകം. സുറിയാനി ആരാധനാ പാരമ്പര്യങ്ങളെ ഒഴിവാക്കാനോ തിരുത്താനോ നടത്തിയ ശ്രമങ്ങളെല്ലാം രൂക്ഷമായ ചെറുത്തുനിൽപ്പിനും ആത്യന്തികമായി പിളർപ്പിലും കാരണമായിട്ടുമുണ്ട്.

മലങ്കരസഭയുടെ ആരാധനാ പാരമ്പര്യത്തിലെ പാശ്ചാത്യ കൈകടത്തലുകൾ നഷ്ടമാക്കിയ ഒന്നുണ്ട്. അവയുടെ ഓർത്തഡോക്സ് ദേശീയത. ഉദയംപേരൂർ മുതൽ പത്രോസ് പാത്രിയർക്കീസ് വരയുള്ളവരുടെ ശ്രമം അവയെ ഉന്മൂലനം ചെയ്ത് തങ്ങളുടെ പ്രാദേശിക പാരമ്പര്യങ്ങളെ തൽസ്ഥാനത്തു പ്രതിഷ്ടിക്കുക എന്നതായിരുന്നു. റോമ്മാസഭയും ആംഗ്ളിക്കൻ സ്വാധീനവും തുടർന്നുവന്ന പാശ്ചാത്യ സുറിയാനി പാരമ്പര്യവും ഈ വിദ്ധംസന പ്രവർത്തിയിൽ തുല്യ പങ്കാളികളാണ്. ഇവരുടെ കൂട്ടായ ശ്രമം മൂലം എണ്ണവിളക്കൊഴികെ മറ്റെല്ലാ ദേശീയാംശങ്ങളും പള്ളിക്കുള്ളിൽ നിന്നും തുടച്ച് നീക്കപ്പെട്ടു.

എന്നാൽ മലങ്കരസഭയുടെ ദേശീയ പാരമ്പര്യങ്ങളോട് ഏറ്റവും ക്രൂരത കാട്ടിയത് പ്രൊട്ടസ്റ്റന്റ് വിശ്വാസമാണെന്ന് പറയാതെ വയ്യ. 1836 ലെ മാവേലിക്കര പടിയോലയും 1891 ലെ റോയൽക്കോടതി വിധിയും അവരുടെ പ്രവർത്തനങ്ങളെ സഭയിൽ നിന്നു പുറത്താക്കി എങ്കിലും ആശയപരമായി അത് ഇന്നും മലങ്കരസഭയെ കാർന്നു തിന്നുകയാണ്. പള്ളിക്കു വെളിയിൽ അവശേഷിച്ച നസ്രാണി ദേശീയതയേയും പാഷാണ്ഡത എന്ന നിലയിൽ തുടച്ചുനീക്കാനുള്ള ശ്രമം സഭയ്ക്കുള്ളിലെ ചില കേന്ദ്രങ്ങളിൽ നിന്നും നടക്കുന്നത് ഇതിന്റെ പ്രത്യക്ഷതെളിവാണ്.

ലോകത്തെങ്ങുമുള്ള ക്രൈസ്തവസഭകൾ -പ്രത്യേകിച്ചും ഓർത്തഡോക്സ് സഭകൾ- ദേശീയാംശങ്ങളെയും പ്രാദേശിക മത പാരമ്പര്യങ്ങളെയും ക്രൈസ്തവവൽക്കരിച്ചാണ് തങ്ങളുടെ വ്യക്തിത്വം രൂപപ്പെടുത്തിയത്. ലോകമെങ്ങും ഓർത്തഡോക്സിയുടെ മുഖമുദ്രതന്നെ ഈ ദേശീയപ്രതിഛായയാണ്. ഈ പശ്ചാത്തലത്തിൽ അപ്പോസ്തോലിക പാരമ്പര്യമുള്ള ഒരു ഓർത്തഡോക്സ് സഭയുടെ വ്യക്തിത്വവും ദേശീയതനിമയും ഇല്ലാതാക്കാനുള്ള ശ്രമങ്ങൾ തടയേണ്ട ബാധ്യത സഭ മഴുവന്റെയുമാണ്. അല്ലാത്ത പക്ഷം രണ്ടു സഹസ്രാബ്ദക്കാലം നിലനിന്ന ഈചെറിയ സഭ സ്വന്തം ജന്മനാട്ടിൽ അന്യവൽക്കരിക്കപ്പെടുകയും വിദേശ മതം എന്ന് മുദ്ര കുത്തപ്പെടുകയും ചെയ്യും.

❖

## കുറിപ്പുകൾ

131 ഫിലിപ്പോസ് കോർ എപ്പിസ്ക്കോപ്പ, Op. Cit., pp 36-7
133 ചാണ്ടപ്പിള്ള കത്തനാർ, താഴത്ത് പുന്നത്ര, വിലാപങ്ങൾ, കോട്ടയം, 1989, p 34
134 കുർബാനക്രമം, അഞ്ചാം പതിപ്പ്, കോട്ടയം, 1875, pp 1-43
134 മാർത്തോമ്മാ അച്ചുകൂടം, കുർബാനക്രമം, ഒന്നാം പതിപ്പ്, കോട്ടയം, 1890, p1
135 ജോൺസ് എബ്രഹാം കോനാട്ട്, Op. Cit., p 243
136 പാറേട്ട്, Z.M, മലങ്കര നസ്രാണികൾ Vol . X , കോട്ടയം, 1980, p 553
137 മലങ്കര ഇടവക പത്രിക, 1894,ചിങ്ങം ലക്കം, കവർ 2-ാം പേജ്
138 ചാക്കോ, ചീരാമ്യാലിൽ, നടപടി പുസ്തകം, മൂവാറ്റുപുഴ, 1917, Pp 1-46.

വെരി. റവ. എൻ. ജെ. തോമസ് റമ്പാൻ

# എങ്ങനെ വിശ്വാസത്തിലേക്ക് തിരിഞ്ഞു

ബ്രഹ്മവാറിലെ (കർണ്ണാടക) സെന്റ് മേരീസ് സിറിയൻ ദേവാലയം R.C. ലാറ്റിൻ റീത്തിൽ നിന്ന് എങ്ങനെ ഓർത്തഡോക്സ് വിശ്വാസത്തിലേക്ക് പൂർണ്ണമായി തിരിഞ്ഞു?

**1. മുഖവുര** – അത്യന്തം വിസ്മയാവഹവും, സർവ്വോപരി സത്യസന്ധവും ആയ ഒരു ചരിത്രമാണിത്. സിറിയൻ ചർച്ച്, സിറിയൻ കത്തോലിക്കാ ദേവാലയം എന്നു പറഞ്ഞു കൊണ്ടിരുന്ന സ്ഥാനത്ത്, ഓർത്തഡോക്സ് ദേവാലയം, ഓർത്തഡോക്സ് സിറിയൻ ചർച്ച് എന്ന് നാവേൽ പാഠമെന്നവണ്ണം പറയുവാൻ സഭാജനങ്ങൾ പഠിച്ചുകഴിഞ്ഞു.

**2. അവിടെ കണ്ട ദേവാലയ ആരാധന:–** 1986–ന്റെ മദ്ധ്യത്തിൽ ഈ റമ്പാൻ അവിടെ എത്തുമ്പോൾ, സഭയുടെ മലങ്കര മെത്രാപ്പോലീത്തായായിരുന്ന വട്ടശ്ശേരിൽ ഗീവർഗ്ഗീസ് മാർ ദീവന്നാസ്യോസ് തിരുമേനിയുടെ മേൽക്കോയ്മയെ മാത്രം സ്വീകരിച്ച് സിറിയൻ റീത്തിൽ നാമമാത്രമായി നിൽക്കുകയായിരുന്ന ഒരു തനി ലത്തീൻ കത്തോലിക്കാ സഭയെയാണ് ബ്രഹ്മവാറിലെ നമ്മുടെ തലപ്പള്ളിയായ സെന്റ് മേരീസ് കത്തീഡ്രലിൽ കണ്ടത്. അവിടെ എനിക്കു മുമ്പായി നിയമിക്കപ്പെട്ട ദയറാംഗമായ ഒരു യുവ പുരോഹിതൻ പൂർണ്ണമായും, അതിനുശേഷം നിയമിക്കപ്പെട്ട മറ്റു വൈദികൻ ഭാഗികമായും ആരാധനാ കാര്യങ്ങളിൽ ലത്തീൻ റീത്തിൽ ലയിച്ചു. (ഭാഗികം=അതുമാവാം ഇതുമാവാം എന്ന മനോഭാവം)

ഞാൻ ചുമതല ഏൽക്കുമ്പോൾ 95% ലാറ്റിൻ റീത്തും 5% സിറിയൻ റീത്തിലുമായിരുന്നു. അതായത് മാസത്തിൽ ഒരു കുർബാന മാത്രം സിറിയൻ റീത്തിലും, മൂന്നു കുർബാനയും

> ..."തിരുമേനി ഇത് എനിക്ക് പൊതിയാത്തേങ്ങായല്ല മുമ്പും ഞാൻ ലത്തീൻ കുർബാന ചൊല്ലിയിട്ടുണ്ട്. തമിഴ്നാട്ടിൽ ഡിൻഗിഗൽ സെബട്ടിലെ ഒരു സെമ്മീൻഡാരുടെ വക കുടുംബ ദേവാലയത്തിൽ 9–10 മാസം ഞാൻ തത്തമ്മയുടെ കൊഞ്ചണഭാഷയിൽ ലത്തീൻ ആരാധന നടത്തി. അതുകൊണ്ടുമതിയാക്കി. തിരുമേനി ക്ഷമിക്കണം. രണ്ട് യജമാനന്മാരെ സേവിയ്ക്കരുതെന്ന് വി. വേദപുസ്തകത്തിൽ പറയുന്നുണ്ടല്ലോ...

ഇടക്കുർബാനകളും മറ്റു കർമ്മാദികളായ മാമോദീസാ, വിവാഹം, ശവമടക്കം, വീടുകൂദാശ, മുതലായവ എല്ലാം തന്നെയും ലാറ്റിൻ റീത്തിൽ നടത്തിപ്പോന്നു. ആരാധന നിരന്തരമായി ലാറ്റിൻ റീത്തിൽ നടക്കുമ്പോൾ സിറിയൻ റീത്തിൽപ്പെട്ട വെറും 5% ആരാധനകൊണ്ട് മാത്രം ഇടവക ജനങ്ങൾക്ക് നമ്മുടെ സഭാ വിശ്വാസം ഉറച്ചുകിട്ടുകയില്ലല്ലോ?.

**3. ഇടവക മെത്രാപ്പോലീത്തായുടെ താൽക്കാലിക നിർദ്ദേശം:–** ഭദ്രാസന മെത്രാപ്പോലീത്തായായിരുന്ന സഖറിയാ മാർ ദീവന്നാസ്യോസ് തിരുമേനി പുതിയ വികാരി ജനറാളെ നിയമിച്ചശേഷമുള്ള സ്ഥിതിഗതികൾ കണ്ടു മനസ്സിലാക്കാനായി സ്ഥലത്തെത്തി. ഞങ്ങൾ ദേവാലയത്തിൽ ലുത്തിനിയാ പ്രാർത്ഥന കഴിഞ്ഞു നിൽക്കുമ്പോൾ, പുതിയ വികാരിക്ക് മെത്രാപ്പോലീത്തായുടെ ഒരു സമ്മാനമെന്നവണ്ണം ഒരു ചെറിയ സൈസ് (Size) ലാറ്റിൻ മിസ്സാൽ (Missal) ബുക്ക് (വി. കുർബാന തക്സാ) തന്നശേഷം എന്നോട് പറഞ്ഞു. "റമ്പാച്ചൻ ഇതു വായിച്ചു പഠിച്ചിട്ട് ഇതുപയോഗിച്ചുവേണം കുർബാന ചൊല്ലാൻ." ഞാനത് തിരിച്ചും മറിച്ചും നോക്കിയ ശേഷം മറുപടിയായി പറഞ്ഞു. "തിരുമേനി ഇത് എനിക്ക് പൊതിയാത്തേങ്ങായല്ല മുമ്പും ഞാൻ ലത്തീൻ കുർബാന ചൊല്ലിയിട്ടുണ്ട്. തമിഴ്നാട്ടിൽ ഡിൻഗിഗൽ സെബട്ടിലെ ഒരു സെമ്മീൻഡാരുടെ വക കുടുംബ ദേവാലയത്തിൽ 9–10 മാസം ഞാൻ തത്തമ്മയുടെ കൊഞ്ചണഭാഷയിൽ ലത്തീൻ ആരാധന നടത്തി. അതുകൊണ്ടുമതിയാക്കി. അത് 1949–ൽ ഞാൻ പട്ടമേറ്റ ഉടനെ തന്നെയായിരുന്നു. തിരുമേനി ക്ഷമിക്കണം ഞാൻ പറയട്ടെ. രണ്ട് യജമാനന്മാരെ സേവിയ്ക്കരുതെന്ന് വി. വേദപുസ്തകത്തിൽ പറയുന്നുണ്ടല്ലോ. രണ്ടു വള്ളത്തിൽ കാലുചവുട്ടുന്നത് വലിയ അപകടമല്ലേ? തിരുമേനി കേട്ടു കേട്ടില്ലായെന്ന മട്ടിൽ മടങ്ങിപ്പോകുകയും ചെയ്തു.

**4. സിറിയൻ ആരാധനയും ലാറ്റിൻ തീവ്രവാദികളുടെ എതിർപ്പും:–** ഞാനീ സമയം അത്രയും ദൈവമുമ്പാകെ പ്രാർത്ഥിക്കുകയായിരുന്നു. ഞാനിനിയും ഈ തെറ്റ് ആവർത്തിക്കാനിടയാകരുതേ, എന്റെ ദൈവമേ... പത്തീറ വച്ച് വി. കുർബാന ചൊല്ലുകയെന്നോ? നമ്മുടെ സഭാ പിതാക്കന്മാർ മുൻ നൂറ്റാണ്ടിൽ കൂനൻകുരിശ് സത്യം നടത്തിയതും പത്തീറായ്ക്ക് എതിരായിട്ടല്ലേ. വി. കുർബാനയിൽ ഖണ്ഡിപ്പിന്റെ ശുശ്രൂഷയിൽ എത്രയെത്രയോ പ്രാവശ്യമാണ് ഞാൻ ചൊല്ലി ഏറ്റു പറഞ്ഞിരിക്കുന്നത്. അവിഭാജ്യമായ ഈ സംയോജനത്തിനുശേഷം അമ്മാനുവേൽ ഏകൻ മാത്രമാകുന്നു. രണ്ടു സ്വഭാവങ്ങളായി വിഭജിക്കപ്പെട്ടുകൂടാ ഇപ്രകാരം

ഞങ്ങൾ വിശ്വസിച്ച് ഏറ്റു പറയുന്നുവെന്ന്.

തേടിയ വള്ളി കാലിൽചുറ്റി എന്ന വണ്ണം തർജ്ജിമയ്ക്കായി ഒരു മലയാളി വൈദികനെത്തന്നെ കണ്ടെത്തി മാർത്തോമ്മാ സഭയിലെ കാർവാർ മിഷ്യനിൽപ്പെട്ട ഒരു പുരോഹിതൻ. ഞാൻ 200 കി. മീ. അകലെ ആ വന്ദ്യ വൈദികന്റെ ഭവനത്തിലെത്തി. അവിടെ നാലഞ്ചു ദിവസം താമസിച്ച്. രാവെളുക്കുവോളം സാഹിത്യ പ്രവർത്തനം നടത്തി തൽക്കാലം ഒരു ക്രമം തർജ്ജിമ ചെയ്തെടുത്തു (പ്രത്യേകിച്ച് മാമോദീസാ പൂർണ്ണമായും). കൂടാതെ മറ്റു കൂദാശാ ക്രമങ്ങൾ ഭാഗികമായും തർജ്ജമചെയ്തെടുത്ത് സ്ഥലം വിട്ടു. മറ്റൊരു ക്രമം ബാംഗ്ലൂർ നിന്നും ഒരു കന്നട മലയാളി പുരോഹിതൻ ഫാ. മാണിയും തർജ്ജമചെയ്തു തന്ന് സഹായിച്ചു. ഇതെല്ലാം ട്രാൻസ്ലിറ്ററേഷ്യൻ (transliteration) വഴിയായിരുന്നു. അതായത് കന്നട ഭാഷ (വാക്കുകൾ) മലയാളം ലിപികളിൽ. മുമ്പ് മലയാളത്തിൽ നടത്തിക്കൊണ്ടിരുന്ന എന്റെ വി. കുർബാന ഇപ്പോൾ മുതൽ തനി കന്നട ഭാഷയിലായി. കന്നട അവിടുത്തെ സ്റ്റേറ്റിന്റെ ഭാഷയാണ്.

വി. ആരാധനയും മറ്റും അവരുടെ നാട്ടുഭാഷയിൽ കിട്ടിത്തുടങ്ങിയപ്പോൾ സഭാംഗങ്ങൾക്ക് വളരെ തൃപ്തിയും സന്തോഷവുമായി. എങ്കിലും തനി സിറിയൻ റീത്തിലാണെന്നുള്ളത് അവിടുത്തെ ലാറ്റിൻ തീവ്രവാദികളെ ചൊടിപ്പിക്കുകയും അവരുടെ ഇടയിൽ കോളിളക്കം സൃഷ്ടിക്കുകയും ചെയ്തു. അതിന്റെ പേരിൽ വികാരിയ്ക്കെതിരായി അവർ മെത്രാപ്പോലീത്തായുടെ പേർക്ക് മദ്രാസിലേക്ക് എക്സ്പ്രസ്സ് ടെലഗ്രാം അയച്ചു. If this Ramban continues here, there will be bloodshed Call him back forthwith.

ഇപ്പോൾ കന്നട ഭാഷാ തർജ്ജിമ ക്രമേണ അവരുടെ മാതൃഭാഷയായ കൊങ്കണിയിലേക്കും വ്യാപിച്ചു ഇത് വി. കുർബാന തക്സായുൾപ്പെടെ, ജനങ്ങൾക്ക് ആവശ്യമായ എല്ലാ ആരാധനക്രമങ്ങളും ആണ്ടു തക്സായിലെ പെരുന്നാൾ ക്രമങ്ങളും കൂടിയുള്ള ഒരു തർജ്ജമയാണ്. ഇക്കാര്യത്തിൽ സഹപുരോഹിതന്മാർ നാലുപേരും താൽപ്പര്യപൂർവ്വം വളരെ ഉത്സാഹിച്ചുവെന്നത് വളരെ ചാരിതാർത്ഥ്യജനകമാണ്. അന്നത്തെ ഇടവക ജനങ്ങൾ തന്നെ ഇപ്പോൾ സന്തോഷപൂർവ്വം പറയുന്നുണ്ട്.

എങ്കിലും ലത്തീൻ റൈറ്റിൽ മുങ്ങിക്കുളിച്ചു നിൽക്കുന്ന തീവ്രവാദിയായ ഒരു മാന്യൻ ഈ റമ്പാനോടു ഈ അവസരത്തിൽപോലും കൂസലെന്യേ ശകാരപൂർവ്വം പറയുകയായിരുന്നു I will cut your throat എന്ന്. മുമ്പ് മെത്രാപ്പോലീത്തായുടെ പേർക്ക് ടെലഗ്രാം അയച്ച കൂട്ടത്തിൽപ്പെട്ട ഒരു വ്യക്തിയുടെ മകനായിരുന്നു ഇദ്ദേഹം.

വർഷങ്ങൾ പിന്നെയും കടന്നു.

ഇപ്പോൾ ബ്രഹ്മവാർ ഗ്രൂപ്പിൽപ്പെട്ട എല്ലാ ദേവാലയങ്ങളിലെ വൈദികരും 99% ഭക്തജനങ്ങളും ഓർത്തഡോക്സ് സിറിയൻ പാരമ്പര്യത്തിൽ നിൽക്കുന്നവരും അതിനുവേണ്ടി പോരാടുന്നവരുമാണ്. സഹപട്ടക്കാരിൽ രണ്ട് പേർ ആ ഇടവകയിൽ പെട്ടവരും, കോട്ടയത്തെ നമ്മുടെ തിയോളജിക്കൽ സിമ്മനാരിയിൽ പഠിച്ച് പട്ടമേറ്റവരുമാണ്.

**പാത്രിയർക്കീസ് പക്ഷക്കാരും ഓർത്തഡോക്സ് സഭയിലേക്ക്:-** 1980 നു മുമ്പ് പാത്രിയർക്കീസ് കക്ഷിക്കാരുമായുള്ള പോരാട്ടത്തിൽ ബ്രഹ്മവാറിലെ കത്തീഡ്രൽ ദേവാലയം, പോലീസ് അധികാരികൾ ഇടപെട്ട് രണ്ടു പ്രാവശ്യം പൂട്ടിക്കുകയും അങ്ങനെ മാസങ്ങളോളം ആരാധന നടത്താതെ അടച്ചുപൂട്ടിയിടുകയും ചെയ്തിട്ടുണ്ട്. ആ കൊങ്കണി കുടുംബക്കാർ ഒന്നടങ്കം അവരുടെ മാതൃദേവാലയമായ സെന്റ് മേരീസ് കത്തീഡ്രലിലേക്ക് തിരികെ പോന്നു. തലപ്പള്ളിയായ കത്തീഡ്രലിൽ നിന്ന് ഇപ്പോൾ സർവ്വവും സിറിയൻ പാരമ്പര്യത്തിൽതന്നെ കിട്ടുന്നുവെന്നതാണ് കാരണം. പള്ളി ആരാധനയ്ക്ക് മുൻഗണന കൊടുക്കുന്നവരാണ് അവിടുത്തെ കൊങ്കണി സഭാവിശ്വാസികൾ.

തനി പാത്രിയർക്കീസ് പക്ഷമായിരുന്ന ആ ഗ്രൂപ്പിൽപെട്ട മറ്റൊരു പള്ളിക്കാരായ ശാസ്ഥാൻ ചർച്ച് (Sastan Church) പൂർണ്ണമായി ഓർത്തഡോക്സ് പക്ഷത്താണ്.

ബ്രഹ്മവാറിലെ ഓർത്തഡോക്സ് സഭ അവിടെ മാത്രമല്ല കർണ്ണാടകത്തിലെ സൗത്ത് കാനറാ, നോർത്ത് കാനറാ, ഉഡുപ്പി ഡിസ്ട്രിക്റ്റുകളിൽ പടർന്നു പന്തലിച്ചിരിക്കുന്നു. ഒരു വൻ കോട്ടയായ ലത്തീൻ റീത്തിലേക്കും, മറ്റൊരു എതിർശക്തിയായ പാത്രിയർക്കീസ് പക്ഷത്തേക്കും ലയിച്ചുചേരാമായിരുന്ന 850-900 കുടുംബക്കാർ അഥവാ 5000 - വിശ്വാസികളാണ്, ഞങ്ങളുടെ ഗോവാക്കാരനായ അൽവാറീസ് ജൂലിയോസ് മെത്രാച്ചൻ കാണിച്ചു തന്ന മാതൃകയെ പിൻപറ്റുന്നത്. ❖

ലേഖനം

# (സ്വാശ്രയ) നിയമം മനുഷ്യന് വേണ്ടിയാണ്; മനുഷ്യൻ (സ്വാശ്രയ) നിയമത്തിന് വേണ്ടിയല്ല;

**ഡി. സഖറിയാ നൈനാൻ ചിറത്തിലാട്ട്**

"സോക്രട്ടീസിന്റെ തലയിൽ വെള്ളം പകർന്നത് അദ്ദേഹം ചിന്താധീനനായി വെറുതെയിരിക്കുന്നത് കണ്ടിട്ടാണ്. വെറുതെയിരിക്കുമ്പോൾ ഒന്നും ചെയ്യുന്നില്ലെന്ന് മനുഷ്യ സമൂഹം ഇപ്പോഴും വിശ്വസിക്കുന്നു. അതുകൊണ്ട് മുഴുവൻ സമയത്തും മുഴുവൻ സ്ഥലത്തെയും നിറക്കുവാനും പ്രയോജനപ്പെടുത്തുവാനും ആധുനിക മനുഷ്യൻ തിടുക്കം കൂട്ടുന്നുണ്ട്. അങ്ങനെ പുറമ്പോക്കുകൾ ഇല്ലാതാവുകയും കുളങ്ങൾ നികത്തപ്പെടുകയും കളിസ്ഥലങ്ങൾ കുറഞ്ഞ് വരികയും കുട്ടികൾക്ക് അവരുടെ ഒഴിവുകാലം നഷ്ടപ്പെടുകയും ചെയ്യുന്നു. നഗരങ്ങളുടെ ശ്വാസകോശങ്ങളായി കരുതപ്പെട്ടിരുന്ന പഴയ കളിക്കളങ്ങളും ദേവാലയങ്ങൾക്ക് ചുറ്റുമുള്ള സഞ്ചാരഭൂമികളും ഇപ്പോൾ വ്യാപാര സൗധങ്ങളെക്കൊണ്ട് നിറഞ്ഞ് അർത്ഥവത്താകുകയാണ്. പുതിയ വികസന കാലത്തിന്റെ സ്വഭാവമായ അതിവേഗതയോടൊപ്പം ഒഴിഞ്ഞ ഇടങ്ങളെല്ലാം നിറയുകയും ഒഴുകുകയല്ല നിറഞ്ഞിരിക്കുകയാണ് സ്വാർത്ഥകമെന്ന് ചിന്തിക്കുവാൻ തുടങ്ങുകയും ചെയ്തിരിക്കുന്നു."

(എം.എൻ. വിജയൻ)

ഒഴിഞ്ഞ ഇടങ്ങളിൽ നാം നിർമ്മിച്ചുകൂട്ടിയവയെല്ലാം സംരക്ഷിക്കുന്നതിലാണ് ഇപ്പോൾ നമ്മുടെ ശ്രദ്ധ. 'സ്റ്റാറ്റസ്കോ'കളിലും ഭരണഘടനാപരിരക്ഷകളിലും നമ്മുടെ ചിന്തകൾ കുടുങ്ങിക്കിടക്കുന്നു. സഭ സ്ഥാപനവത്ക്കരിക്കപ്പെട്ടുവെന്ന തേഞ്ഞുപഴകിയ പദപ്രയോഗമോ സ്ഥാപനങ്ങൾ സഭയ്ക്ക് മേൽവിലാസം നല്കുന്നുവെന്ന മറുവാദത്തെയോ ആവർത്തിക്കുന്നതിനും ആദർശവത്ക്കരിക്കുന്നതിനുമല്ല ശ്രമിക്കുന്നത്. സഭകളുടെ വളർച്ച സ്ഥാവരജംഗമ വസ്തുക്കളുടെ സ്ഥിതിവിവരക്കണക്കുകളിൻ പ്രകാരം അളക്കുന്നതിലെ ആശങ്ക പ്രകടിപ്പിക്കുക മാത്രമാണ് ചെയ്യുന്നത്. ഇവിടെ ഓർമ്മിക്കുക, പുറമെ നിന്നും ആർക്കും നമ്മെ തിരുത്താനാവില്ല; നമുക്ക് മാത്രമേ അതിന് കഴിയൂ. നാം നിറച്ച് വച്ചിരിക്കുന്ന ഇടങ്ങൾ അർത്ഥശൂന്യമാവുകയാണോ?

ക്രൈസ്തവികത ക്രിസ്തുവിൽ നിന്നാണ് തുടങ്ങുന്നത്. പൂർണ്ണ മനുഷ്യത്വത്തിനും ക്രിസ്തു തന്നെയാണ് നമ്മുടെ ഉത്തരം. ദൈവം മനുഷ്യനായിത്തീർന്നുവെന്ന ക്രിസ്തുസംഭവത്തിൽ നിന്നും മാനവികതയുടെ സത്യപാഠങ്ങൾ ഉൾക്കൊണ്ടിടത്താണ് ക്രൈസ്തവികത രൂപം കൊള്ളുന്നത്. ക്രൈസ്തവികതയും മാനവികതയും ഒറ്റ അർത്ഥത്തിൽ അറിഞ്ഞിരുന്നിടത്ത് നിന്നും അവയ്ക്ക് തമ്മിൽ അർത്ഥഭേദമുണ്ടായിരിക്കുന്നുവെന്നാണ് തെരുവുകളിലെ കോലാഹലങ്ങൾ തെളിയിക്കുന്നത്. അർത്ഥവ്യത്യാസം ചിലപ്പോൾ അർത്ഥം

നഷ്ടമാകലിന് തന്നെ കാരണമാകാം. **മനുഷ്യാവതാര ചരിത്രം ന്യൂനപക്ഷാവതാര ചരിത്രമാക്കരുത്.**

പള്ളിക്കുള്ളിൽ ആളുകൾ കുറഞ്ഞപ്പോൾ നാം ശ്രദ്ധിച്ചില്ല. പള്ളിക്കുള്ളിലുണ്ടായിരുന്നവർ അവിടെയില്ലാതായപ്പോൾ പള്ളിക്ക് പുറത്തായിരുന്നുവെന്നും അവർ എന്തു ചെയ്യുകയായിരുന്നുവെന്നും നാം അന്വേഷിച്ചില്ല. ആരോഗ്യ സംരക്ഷണവും വിദ്യാഭ്യാസവും പള്ളിപ്പരിസരങ്ങളിൽ കെട്ടിടരൂപങ്ങളിൽ ഉയർത്തപ്പെടുകയും അതിനുള്ളിൽ കയറാൻ ഫീസ് നിർണ്ണയിക്കപ്പെടുകയും ചെയ്തപ്പോൾ പള്ളിക്കുള്ളിൽ നിന്നും പുറത്ത് പോയവർ പള്ളിപ്പരിസരങ്ങളിൽ നിന്നും അകലത്താക്കപ്പെട്ടു. പള്ളിക്ക് പുറത്തെ ലോകവും അകത്തെ ലോകവും രണ്ടാണെന്ന തോന്നലുണ്ടായി. വ്യത്യസ്ത ലോകങ്ങളിൽ വ്യത്യസ്ത ഭാഷകളുമായി. വേറിട്ട ഭാഷകൾ പരസ്പരം മനസ്സിലാകാത്തവയായിത്തീർന്നു. ഒടുവിൽ പരസ്പരം മനസ്സിലാകാത്ത ഒരു സംഘം ആളുകളുടെ കൂടിച്ചേരലായി സഭ മാറുന്നു. സഭയ്ക്കുള്ളിൽ മൂന്നാം ലോകവും നാലാം ലോകവും ഒക്കെ ഉത്ഭവിച്ചപ്പോൾ സഭയുടെ ചരിത്രാതീതമാനവും വിശ്വാസത്തിന്റെ ലോകാതീത സ്വഭാവവും നഷ്ടമായിത്തീർന്നു. അലൗകീകവും ചരിത്രാതീതവുമായ കാഴ്ചകളിൽ (ദീർഘദർശനങ്ങൾ) നിന്ന് നമ്മെ തടയുന്നത് ചിലപ്പോഴെങ്കിലും സ്ഥാപനങ്ങളാവാം. കെട്ടിടങ്ങളെ പൊതു സമൂഹത്തിൽ നിന്നും പള്ളികളെ ഒറ്റപ്പെടുത്തുന്നതിന് അനുവദിക്കരുത്. നാം ജീവിക്കുന്നത് ഭാരതത്തിലാണെന്നത് മറന്നാലും യാഥാർത്ഥ്യമല്ലാതാവുകയില്ലല്ലോ!

അപകടരമായ രാഷ്ട്രീയ-സാമുദായിക ധ്രുവീകരണങ്ങൾക്ക് നിദാനമാകുന്ന രീതിയിലുള്ള വർത്തമാനം ആരുടെ പക്ഷത്ത് നിന്നായാലും നീതികരിക്കാവുന്നതല്ല. വിശ്വാസികൾ മനുഷ്യരാണെന്നും മനുഷ്യർക്കിടയിൽ ഇതര വിശ്വാസികളുണ്ടെന്നും മറക്കരുത്. പള്ളികളും അമ്പലങ്ങളും തമ്മിലുള്ള ദൂരം അയൽപക്കത്തുള്ളവർ തമ്മിലില്ല. തലമുറകളെ വർഗ്ഗീയവത്കരിക്കുകയും ജനങ്ങളെ വിഭജിക്കുകയും ചെയ്യുന്ന ബൗദ്ധിക സംവാദങ്ങൾ തനി വിവരക്കേടല്ലാതെ മറ്റെന്താണ്?

മിഷണറി സംഘം വിദ്യാഭ്യാസ പ്രവർത്തനങ്ങൾ ആരംഭിച്ചത് ഒരു വലിയ സാമൂഹിക ദൗത്യത്തിന്റേയും തുടക്കമായിരുന്നു. ലാഭം എന്നതിനേക്കാളും മത പ്രചരണം എന്നതായിരുന്നു അവരുടെ ലക്ഷ്യം. കേരളത്തിലെ നവോത്ഥാന കാലഘട്ടത്തിന്റെ പിന്നിലെ ശക്തമായ ഒരു സ്വാധീനമാണ് ഈ വിദ്യാഭ്യാസ പ്രവർത്തനം എന്നത് സർവ്വ സമ്മതമായ ഒരു യാഥാർത്ഥ്യമാണ്. എന്നാൽ ചരിത്രത്തിന്റെ പിൻതുടർച്ചയിൽ സംഭവിച്ചിരിക്കുന്ന ധർമ്മ ഭ്രംശം സംശയകരമാണ്. വ്യാപാര തിരക്കുകൾക്കിടയിൽ നൈതികതയും ജീവിത മൂല്യങ്ങളും പകരുന്നതിൽ നാം പരാജയപ്പെടുന്നു. നമ്മുടെ നാട്ടിലെ ഒരു സ്വകാര്യ മെഡിക്കൽ കോളേജിലെ പരീക്ഷാഫലം മാത്രമല്ല നമ്മെ ഭയപ്പെടുത്തുന്നത്, 'എങ്ങനെയെങ്കിലും' പാസ്സ് ഔട്ടാകുന്ന ഇവരും നമ്മുടെയും മക്കളുടെയും നെഞ്ചിൽ കത്തിവയ്ക്കുമല്ലോ എന്നത് കൂടെയാണ്.

ഭരണഘടനാ പരിരക്ഷയെക്കുറിച്ച് വാചാലരാകുമ്പോൾ ശ്രദ്ധ നല്കേണ്ടതായ ചിലതുണ്ട്. ഭാരതത്തിന്റെ മതനിരപേക്ഷ സ്വഭാവത്തിന്റെ പ്രകടനമാണ് ന്യൂനപക്ഷ അവകാശങ്ങൾ. 'secular' എന്ന പദപ്രയോഗത്തിന്റെ യഥാർത്ഥ പശ്ചാത്തലം പാശ്ചാത്യമാണ്. ഭാരതം മനസ്സിലാക്കിയിരിക്കുന്ന മതസഹിഷ്ണുതയുടെ അർത്ഥത്തിലല്ല പടിഞ്ഞാറൻ ദേശങ്ങളിലെ സാമൂഹിക-മത സാഹചര്യങ്ങളിൽ ഇത് ഉപയോഗിക്കപ്പെട്ടിരിക്കുന്നത്. ഈ




പദം ഒരു പടിഞ്ഞാറൻ ഭാവം ഉൾക്കൊള്ളുന്നതിനെക്കുറിച്ച് വിശദീകരിക്കുന്ന നിരവധി പണ്ഡിതരിൽ പ്രമുഖനാണ് പൗലൂസ് മാർ ഗ്രിഗോറിയോസ്. "Can Indian Identity be secular?" എന്ന ലേഖനത്തിലൂടെ അദ്ദേഹം വ്യക്തമാക്കുന്നതിങ്ങനെയാണ്:

"... The latin adjectives 'secularis' can be traced back to the beignning of the Christian era, to the age of Augustus Sacculum, the noun from which the adjectives is derived, means world, specifically time-world, synonymous with our 'yuga' with greek 'aion' and Hebrew 'olam'. Classical Christian thought made a distinction between secular and religious. Religious meant those bound by a particular 'regula' or monastic rule. The monks and nuns had renounced the world and did not belong to the 'sacculum'." *(The Secular Ideology p. 6)*

ഫ്രഞ്ച് വിപ്ലവത്തിലൂടെ ആശ്രമങ്ങളുടെയും മഠങ്ങളുടെയും അധീനതയിൽ നിന്നും പൊതു സമൂഹത്തിന്റെ നിയന്ത്രണത്തിലേക്ക് സ്ഥാപനങ്ങളേയും ഭൂസ്വത്തിനേയും പരിണമിപ്പിച്ച Secularisation-ന്റെ പശ്ചാത്തലത്തിലാകണം പാശ്ചാത്യ ലിബറൽ വിദ്യാഭ്യാസ ഉല്പന്നങ്ങളായ നെഹ്റുവിനെപ്പോലെയുള്ളവർ ഭാരതത്തിനു നൽകിയ മതനിരപേക്ഷ വ്യക്തിത്വം (Secular Identity) ചിന്താവിഷയമാക്കേണ്ടത്.

ഡോ. ജെ. പ്രഭാഷിന്റെ വരികൾ ഇതോട് ചേർത്ത് വയ്ക്കട്ടെ. "ഭരണഘടനയുടെ 29-ാം വകുപ്പ് ഭാഷയും ലിപിയും സംസ്ക്കാരവും സംരക്ഷിക്കുവാൻ തുനിയുമ്പോൾ, 30-ാം വകുപ്പ് വിദ്യാലയങ്ങൾ നടത്താനുള്ള അവകാശം ഉറപ്പാക്കുന്നു. ഏറെ തർക്കങ്ങൾക്ക് ശേഷമാണ് ഇത്തരമൊരു തീരുമാനത്തിൽ സഭ എത്തിച്ചേർന്നതെന്ന് ഇവിടെ ശ്രദ്ധേയമാണ്. വിദ്യാഭ്യാസത്തിന്റെ വർഗ്ഗീയവത്ക്കരണത്തിന് വഴി തെളിക്കുമെന്നായിരുന്നു മുഖ്യ വിമർശനം. രാജ്കുമാരി അമൃത് കൗർ, അല്ലാടി കൃഷ്ണസ്വാമി അയ്യർ, ദാമോദർ സ്വരൂപ് സേത്ത്, തുടങ്ങിയവരായിരുന്നു പരാതിക്കാരിൽ പ്രധാനികൾ... ഒടുവിൽ, ഉൽപ്പതിഷ്ണു വിഭാഗത്തിന്റെ നിർബ്ബന്ധത്തിന് വഴങ്ങിയാണ് ഇപ്പോഴത്തെ നിലയിൽ ഈ അവകാശം രൂപകല്പന ചെയ്യാൻ ഭരണഘടനാ നിർമ്മാണ സഭ തീരുമാനിച്ചത്. (കലാകൗമുദി ജൂലൈ 16)

പിതാക്കന്മാരുടെ ഒപ്പുകൾ കത്തിപ്പോകുന്നത് സഹിക്കാവുന്നതല്ല. അതുപോലെ തന്നെ ചില നേരങ്ങളിലെ സർക്കാരിന്റെ 'വാണിയൻ കളിയും' നീതീകരിക്കത്തക്കതല്ല. ഒരു തലമുറയെ വച്ച് വിലപേശുമ്പോൾ, ഈ വിവാദം കൊണ്ട് അവർക്കല്ലാതെ ആർക്കും ഒന്നും നഷ്ടപ്പെടാനില്ലെന്നതുകൊണ്ട് എത്രയും പെട്ടന്ന് ഇതവസാനിപ്പിക്കാം. ചരിത്രത്തിൽ കെട്ടിടങ്ങളേക്കാൾ പ്രാധാന്യം തീരുമാനങ്ങൾക്കാണ്. പരസ്പരം തകർക്കലിനുള്ള പോർ വിളികൾക്ക് പകരം പരസ്പരം നിർമ്മിക്കുന്ന ആഹ്വാനങ്ങൾ നിറയുന്ന തെരുവുകൾ നമുക്ക് സ്വപ്നം കാണാം.

ദസ്തേവിസ്കിയുടെ ഒരു കഥാപാത്രം പറയുന്നതിനെയാണ്. "സത്യം ക്രിസ്തുവിന് പുറത്താണെന്ന് തെളിയിച്ചാലും ഞാൻ സത്യത്തിനൊപ്പമല്ല, ക്രിസ്തുവിനൊപ്പമായിരിക്കും നില്ക്കുക." കോടതി വിധി പ്രസ്താവിക്കുന്നത് തെളിവുകളുടെ അടിസ്ഥാനത്തിലാണ്. സത്യം വിധിക്ക് മുമ്പിൽ നിശബ്ദനായി നില്ക്കുന്ന സന്ദർഭങ്ങളും നമുക്ക് അറിയാം. കോടതിമുറിയിൽ സത്യം എന്തെന്ന് ആരായുന്ന ന്യായാധിപന്റെയും പുരോഹിതന്മാരുടെയും മുമ്പിൽ ക്രിസ്തു നിശബ്ദനായിരുന്നു. ക്രിസ്തുവിന്റെ മൗനം നമ്മുടെ ഇടയിലുണ്ട്. അതോ ശബ്ദം നഷ്ടപ്പെട്ട മനുഷ്യരോടൊപ്പം ക്രിസ്തു നില്ക്കുന്നതാണോ? എന്താകിലും ക്രിസ്തുവിനോടൊപ്പമാണ് ജനക്കൂട്ടം. സഭ ജനങ്ങളുടേതല്ലാതാകരുത്. വിഗ്രഹങ്ങൾ ഉണ്ടാക്കണമെന്നല്ല, തകർക്കണമെന്ന് തന്നെയാണ് ജനം ഇന്ന് ആവശ്യപ്പെടുന്നത്.



# മരുഭൂമിയിലെ നീരുറവ

## (സെന്റ് തോമസ് ഓർത്തഡോക്സ് കോൺഗ്രിഗേഷൻ)

## (Year 2006)

1975 സെപ്റ്റംബർ 12–ാം തീയതി അഭിവന്ദ്യ ഡോ. ഗീവറുഗീസ് മാർ ഒസ്താത്തിയോസ് മെത്രാപ്പോലീത്തായാൽ സ്ഥാപിതമായ ഈ കോൺഗ്രിഗേഷൻ പതിവുപോലെ 2006–ലും താഴെ പറയുന്ന ജീവകാരുണ്യ ധനസഹായങ്ങൾക്ക് അർഹരായവരിൽ നിന്നും അപേക്ഷകൾ ക്ഷണിക്കുന്നു. ചികിത്സാസഹായത്തിന് ജാതിമത ഭേദമന്യേ ആർക്കും അപേക്ഷിക്കാം. മറ്റു സഹായങ്ങൾ ഓർത്തഡോക്സ് സഭാംഗങ്ങൾക്കു മാത്രം നൽകുന്നു.

**1. ചികിത്സാ ധനസഹായം:** മാരക രോഗങ്ങൾ ബാധിച്ച നിരാലംബരും സാധുക്കളുമായ രോഗികൾക്കു പരിമിതമായ ധനസഹായം നൽകുന്നു. ഓർത്തഡോക്സ് സഭാംഗങ്ങൾക്ക് അതാത് പള്ളിവികാരിയുടെയും, അല്ലാത്തവർക്ക് സമീപത്തുള്ള ഓർത്തഡോക്സ് പള്ളി വികാരിയുടെയും ശുപാർശ ഉണ്ടായിരിക്കണം. രോഗവിവരങ്ങൾ വിശദമായി രേഖപ്പെടുത്തി കൊണ്ടുള്ള ചികിത്സിക്കുന്ന ഡോക്ടറുടെ സർട്ടിഫിക്കറ്റും അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. കൂടാതെ കങ്ങഴ, പരുമല, ശാസ്താംകോട്ട, എന്നീ സ്ഥലങ്ങളിലെ സഭാവക മിഷൻ ആശുപത്രികൾ വഴിയായും സാധുക്കളായ രോഗികളെ സഹായിച്ചുവരുന്നു.

**2. വിവാഹ ധനസഹായം:** സാമ്പത്തിക പരാധീനതമൂലം വിവാഹം നടത്താൻ സാധിക്കാതെ വരുന്ന കുടുംബങ്ങളിലെ 30 പെൺകുട്ടികളുടെ വിവാഹത്തിന് 20,000 രൂപ വീതം നൽകുന്നു. ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടൊപ്പം ദേശകുറിയുടെ അല്ലെങ്കിൽ വിളിച്ചുചൊല്ലിന്റെ കോപ്പി അയച്ചിരിക്കണം. രക്ഷിതാക്കൾ ജീവിച്ചിരിപ്പില്ലാത്ത പെൺകുട്ടികളുടെ വിവാഹത്തിനു മുൻഗണന നൽകുന്നു.

**3. ജീവസന്ധാരണ ധനസഹായം:** അംഗവൈകല്യം സംഭവിച്ച അശരണർക്കും, തയ്യൽ തുടങ്ങിയ തൊഴിൽ പരിശീലനം നേടിയിട്ടുള്ള നിർദ്ധനർക്കും സ്വയം തൊഴിൽ കണ്ടെത്തുന്നതിന് പരിമിതമായ സാമ്പത്തിക സഹായം ലഭിക്കുന്നതിന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും ശുപാർശയോടു കൂടി അപേക്ഷിക്കുക.

**4. വിദ്യാഭ്യാസ ധനസഹായം:** നിർദ്ധനരും പഠനത്തിൽ സമർത്ഥരുമായ വിദ്യാർത്ഥിനി–വിദ്യാർത്ഥികൾക്കു **plus 2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് Technical Education ന് പോകുന്നതിനോ ധനസഹായം നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%–ൽ കൂടുതൽ മാർക്ക് കരസ്ഥമാക്കിയ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളു. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സു സർട്ടിഫിക്കറ്റും (ഇടവക വികാരി അറ്റസ്റ്റു ചെയ്ത കോപ്പി) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2006 ആഗസ്റ്റ് 30–ന് മുമ്പ് കിട്ടിയിരിക്കണം.

**5. ഭവന നിർമ്മാണ ധനസഹായം:** ഇടുക്കി, മലബാർ, കൊല്ലം എന്നി ഭദ്രാസനങ്ങളിൽ ഉൾപ്പെട്ട ഭവനരഹിതരായ ഓരോ വ്യക്തികൾക്ക് ഭവനനിർമ്മാണ സഹായമായി 50,000 രൂപാ നൽകുന്നു. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടെയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും, ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2006 സെപ്റ്റം. 31–ന് മുമ്പ് കിട്ടിയിരിക്കണം.

**6. വിദ്യാഭ്യാസ സ്കോളർഷിപ്പ്:** വിധവകൾ, അംഗവൈകല്യം സംഭവിച്ചവർ, മാരകരോഗങ്ങൾ ബാധിച്ചവർ, ഇടവകയിലെ ആദ്ധ്യാത്മിക സംഘടനകളിൽ പ്രവർത്തിക്കുന്നവർ എന്നിവരുടെ മക്കളിൽ നിന്ന് പഠനത്തിൽ സമർത്ഥരായ ആകെ 4 വിദ്യാർത്ഥിനി–വിദ്യാർത്ഥികൾക്കു **plus 2** നു ശേഷമുള്ള വിദ്യാഭ്യാസത്തിനോ, സ്ക്കൂൾ ഫൈനൽ കഴിഞ്ഞ് **Technical Education**–ന് പോകുന്നതിനോ ധനയസഹായം ഒരു കൊല്ലത്തേക്ക് 12000 രൂപ ഗഡുക്കളായി സ്കോളർഷിപ്പായി നൽകുന്നു. ഫൈനൽ പരീക്ഷയ്ക്ക് 50%–ൽ കൂടുതൽ മാർക്ക് കരസ്തമാക്കിയ അപേക്ഷ മാത്രമേ പരിഗണിക്കുകയുള്ളൂ. ഫൈനൽ പരീക്ഷയുടെ മാർക്കുലിസ്റ്റും കോഴ്സ് സർട്ടിഫിക്കേറ്റും (ഇടവക വികാരി attest ചെയ്തത്) അപേക്ഷയോടൊപ്പം ഉണ്ടായിരിക്കണം. ഇടവക വികാരിയുടെ ശുപാർശയോടുകൂടി അപേക്ഷകൾ 2006 ആഗസ്റ്റ് 30–ന് മുമ്പ് കിട്ടിയിരിക്കണം.

7. പ്രത്യേക ഭവനിർമ്മാണ ധനസഹായം: 46 വയസ്സിൽ താഴെയുള്ള വിധവകളുടെയോ പരിപൂർണ്ണമായി ശയ്യാവലംബരായി കിടക്കുന്ന വ്യക്തികളുടെ ഭാര്യമാരുടെയോ അപേക്ഷകളിൽ നിന്നും STOC മർത്തമറിയം സമാജം ഭവനനിർമ്മാണ സഹായമായി 50,000/– രൂപനൽകുന്നു. ഇതിലേക്ക് കേരളത്തിലെ എല്ലാ ഭദ്രാസനങ്ങളിൽ നിന്നും അപേക്ഷിയ്ക്കാവുന്നതാണ്. സഹായം ലഭിച്ചാൽ പണിയുടെ പൂർണ്ണ ചുമതല ഏറ്റെടുത്തു നടത്തി ആറുമാസത്തിനകം ഭവനം പൂർത്തിയാക്കാമെന്ന് ഇടവക വികാരിയുടേയും മാനേജിംഗ് കമ്മറ്റി അംഗങ്ങളുടെയും സമ്മതിപത്രവും ശുപാർശയും, അപേക്ഷകന് സ്വന്തമായി സ്ഥലമുണ്ടെന്നുള്ളതിന്റെ തെളിവും ചേർത്ത അപേക്ഷകൾ 2006 സെപ്റ്റം 30–ന് മുമ്പ് കിട്ടിയിരിക്കണം.

**നിർദ്ദേശങ്ങൾ**

1) അപേക്ഷാഫോറവും മറ്റു നിബന്ധനകളും മലങ്കരസഭയുടെ മാർച്ച് ലക്കത്തിൽ നിന്നോ STOC office, Bathany Aramana, Thiruvalla, എന്ന വിലാസത്തിൽ നിന്നോ ലഭിക്കുന്നതാണ്. 2) Advertisement –ൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകളെല്ലാം അപേക്ഷയോടൊപ്പം ഉണ്ടാവണം. 3) അപൂർണ്ണവും, ആവശ്യപ്പെട്ടിട്ടുള്ള രേഖകളില്ലാത്തതുമായ അപേക്ഷകൾ പരിഗണിക്കുന്നതല്ല.

**അപേക്ഷ ശുപാർശ ചെയ്യുന്ന ബഹു. വികാരിമാരുടെ ശ്രദ്ധയ്ക്ക്:**

അപേക്ഷകൾ സസൂഷ്മം പരിശോധിച്ച് ആവശ്യപ്പെട്ടിരിക്കുന്ന രേഖകളെല്ലാം ഉണ്ടോ എന്നും, അപേക്ഷകന്റെ ഭൂസ്വത്ത്, വരുമാനം, വയസ്സ്, ആശ്രിതരുടെ വിവരങ്ങൾ എന്നിവ വിശ്വസനീയമാണോ എന്നും പരിശോധിച്ച് അർഹതയുള്ളവ മാത്രം അയയ്ക്കണമെന്നു താൽപര്യപ്പെടുന്നു. **Letterhead**–ൽ എഴുതിയ ശുപാർശയിൽ പള്ളിസീലും, ചികിത്സാ/വിദ്യാഭ്യാസ ധനസഹായം ഒഴികെയുള്ളതിന് ഇടവക മാനേജിംഗ് കമ്മറ്റി അംഗങ്ങളിൽ മൂന്നിൽ രണ്ടു അംഗങ്ങളുടെയെങ്കിലും ഒപ്പും ഉണ്ടായിരിക്കണം.

ധ്യാനപംക്തി

# ഞായർദിന ചിന്തകൾ

ഫാ. ഡോ. മർക്കോസ് ജോസഫ് SST,
പത്തനാപുരം



**താത്വിക നിലവാരത്തിൽ നിന്നോ കേട്ടറിഞ്ഞ പാണ്ഡിത്യത്തിൽ നിന്നോ പഠിപ്പിക്കുന്നതിനേക്കാൾ എത്രയോ ശ്രേഷ്ഠമാണ് അനുഭവതലത്തിൽ ബോദ്ധ്യമായ കാര്യങ്ങൾ ശിഷ്യന്മാരിലേക്ക് കൈമാറുന്നത്.**

**അനുഭവിച്ച് ബോദ്ധ്യമായ ക്രിസ്തുവിനെ തലമുറയിൽ നിന്ന് തലമുറയിലേക്കും, സമൂഹത്തിൽ നിന്ന് സമൂഹത്തിലേക്കും പകരുന്ന (വി. മത്താ. 28:20) ഇവാൻജലിസമാണ് യഥാർത്ഥമായത്. 'നിങ്ങൾ എനിക്ക് സാക്ഷികളാകുവിൻ' എന്നുള്ള കർത്ത്യ കല്പന അപ്പോൾ നമ്മിൽ സാർത്ഥവത്താകുകയും ചെയ്യും.**

ഏട്ടിറ്റിനാ

**കൂടാരപെരുനാളിന് ശേഷം ഒന്നാം ഞായറാഴ്ച**

**വി. മത്തായി 21:28–32**

പുത്രത്വത്തിന്റെ അനുസരണ മാതൃകകൾ

**A. ആമുഖം**

കുടുംബ പശ്ചാത്തലത്തിൽപ്പെടുന്നതോ പ്രായോഗിക ജീവിതസാഹചര്യങ്ങളിൽപ്പെടുന്നതോ ആയ സംഭവങ്ങൾ/ഉപമകൾ ഉപയോഗിച്ചുകൊണ്ട് ക്രിസ്തീയ ജീവിതത്തിൽ പാലിക്കപ്പെടേണ്ട തത്വങ്ങൾ നമ്മുടെ കർത്താവ് ജനങ്ങളെ പഠിപ്പിക്കുന്ന വേദഭാഗങ്ങളാണ് പൊതുവെ കൂടാരപ്പെരുനാളിന്/വാങ്ങിപ്പിന് ശേഷം വരുന്ന ഞായറാഴ്ചകളിൽ ക്രമീകരിച്ചിരിക്കുന്നത്. ദൈവകല്പനകളോട് ഒരു ദൈവപൈതൽ എങ്ങനെ വിധേയത്വവും അനുസരണയും കാണിക്കണം എന്നുള്ള വി. മത്തായിയുടെ സുവിശേഷത്തിൽ മാത്രം ലഭിക്കുന്ന ഒരു ഉപമയാണിന്നത്തെ ധ്യാനചിന്തകൾക്കാധാരം.

വേദഭാഗപരിച്ഛേദം: യഹൂദ്യ കേന്ദ്രമാക്കിയും, യഹൂദന്മാരെ ലക്ഷ്യം വച്ചുകൊണ്ടുമുള്ള കർത്താവിന്റെ പ്രവർത്തനത്തിന് കൂടുതൽ പ്രാധാന്യം വി. മത്തായിയുടെ സുവിശേഷത്തിൽ നൽകിയിരിക്കുന്നു. ഉപമകൾ, യഹൂദമതനേതാക്കന്മാരോടുള്ള സംവാദം എന്നിവയാൽ സമ്പന്നമാണ് 20 മുതൽ 25 വരെയുള്ള അദ്ധ്യായങ്ങൾ. എതിരാളികളേപ്പോലും സത്യ അറിവിലേക്ക് നയിക്കുന്ന, എക്കാലത്തും പ്രസക്തമായ കർത്താവിന്റെ ഉപമാപ്രയോഗ ശൈലി തികച്ചും ശ്ലാഘനീയമാണ്. ധ്യാന വിധേയമാക്കുന്ന, ചോദ്യോത്തര രീതിയിൽ കർത്താവ് അവതരിപ്പിക്കുന്ന, ഈ ഉപമ തികച്ചും ഗാർഹിക പശ്ചാത്തലത്തിൽ നിന്നുള്ളവയാണ്. നിഷേധാത്മക നിലപാട് ആദ്യം സ്വീകരിച്ചെങ്കിലും പിന്നീട് അനുതപിച്ച് പിതാവിന്റെ ആഗ്രഹമനുസരിച്ച് മുന്തിരിത്തോട്ടത്തിൽ പോയി വേല ചെയ്ത മൂത്തമകൻ, സമൂഹം പാപികളെന്ന് മുദ്രയടിച്ച ചുങ്കക്കാരേയും വേശ്യാസ്ത്രീകളേയും പ്രതിനിധീകരിക്കുമ്പോൾ, അനുസരണ ഭാവത്തിന്റെ ഭംഗിവാക്ക് അപ്പനോട് പറഞ്ഞെങ്കിലും അപ്പന്റെ ആഗ്രഹം അനുസരിച്ച് പ്രവർത്തിക്കാത്ത ഇളയമകൻ, അധരങ്ങൾ കൊണ്ടു മാത്രം യഹോവയെ സേവിച്ചിരുന്ന യഹൂദമതനേതാക്കന്മാരെ പ്രതിനിധീകരിക്കുകയാണിവിടെ.

**B. ധ്യാനചിന്തകളും സന്ദേശങ്ങളും**

1. അനുസരണ മാതൃകകൾ

അനുസരണത്തിന്റെ മൂന്ന് മാതൃകകൾ ഇവിടെ നിന്ന് പഠിക്കാവുന്നതാണ്, ഉപമയിലെ മക്കളുടെ രണ്ടും, പുത്രൻ തമ്പുരാന്റെ മൂന്നാമത്തേതും. രണ്ടു പുത്രന്മാരും പൂർണ്ണ അനുസരണയുള്ള മാതൃകകളല്ല. പിതാവിന്റെ ആഗ്രഹത്തോടും, ആജ്ഞയോടും നിഷേധാത്മക നിലപാട് എടുത്തതു വഴി മൂത്തമകൻ ആദ്യം അപ്പനെ ദുഃഖിപ്പിക്കുകയായിരുന്നു. എന്നാൽ പിന്നീട് തന്റെ ചെയ്തികളെ വിചിന്തനം ചെയ്തു തെറ്റു ബോധ്യപ്പെട്ടപ്പോൾ അനുതപിച്ച് അപ്പന്റെ ആഗ്രഹ നിവൃത്തിക്കായി സ്വയം സമർപ്പിച്ചു. ഇളയ മകൻ മൂത്തവനേക്കാൾ അധമനും ദൈവരാജ്യത്തിന് കൊള്ളാത്തവനുമാണ്. കാരണം യാഥാർത്ഥ്യബോധമോ, സുതാര്യതയോ അവന്റെ ജീവിതത്തിലില്ല എന്നതു തന്നെ. മുന്തിരിത്തോട്ടത്തിലേക്ക് പോകാമെന്ന് അവൻ പറഞ്ഞത് കേവലം അഭിനയം മാത്രമായിരുന്നു. ഏതു അഭിനയ ജീവിതത്തിന്റേയും പൊരുളില്ലായ്മ പിന്നീട് താനെ വെളിപ്പെട്ടുകൊള്ളും. എന്നാൽ പുത്രൻതമ്പുരാന്റെ അനുസരണ മാതൃക എത്രയോ ഉദാത്തവും ശ്രേഷ്ഠവുമാണ്. സാരാംശത്തിൽ പിതാവിനോട് ഒന്നായിരുന്നവൻ വേഷത്തിൽ മനുഷ്യനായി, ദാസരിൽ ദാസനായി ക്രൂശിലെ മരണത്തോളം പിതാവിന്റെ ഇഷ്ടത്തിന് അനുസരണമുള്ളവനായി പാർത്തു (ഫിലി. 2:5–9)

2. അനുസരണം സ്നേഹ–വിധേയത്വത്തിന്റെ പ്രകടനം

അനുസരണത്തിന്റെ പിമ്പിൽ ഒരു സ്വാർത്ഥ ഉദ്ദേശവും ഉണ്ടാകാൻ പാടില്ല. ഈ ഉപമയിലെ മൂത്തമകൻ 'മുടിയൻ പുത്രനോട്' സമാനത പുലർത്തുന്നുണ്ട്. ലൗകീകാകർഷണം ധൂർത്ത പുത്രനെ പിതാവിന്റെ സ്നേഹത്തിൽ നിന്ന് വ്യതിചലിപ്പിച്ചു. പിതാവിനോടൊത്തുള്ള അനുസരണ ജീവിതത്തിൽ നിന്ന് സ്വയം അവൻ അകന്നു. എന്നാൽ ജീവിത തകർച്ചയാണ് വീണ്ടും പിതാവിന്റെ സ്നേഹം അറിയാൻ അവന് അവസരം കൊടുത്തത്. പിതാവിനോടുള്ള സ്നേഹ–വിധേയത്വത്തിന്റെ പ്രകടനവും ആഘോഷവുമായി അവന്റെ അനുസരണം ആയിത്തീരുകയും ചെയ്തു. അനുസരണം ഭാവിച്ച ഇളയമകനാകട്ടെ, പിതാവിനോടുള്ള സ്നേഹത്തേക്കാൾ വ്യക്തിപരമായ തന്റെ നേട്ടത്തിനാണ് ഊന്നൽ നൽകുന്നത്. പിതാവിന്റെ സ്വത്തെല്ലാം തന്റേത് മാത്രമാകാൻ ആഗ്രഹിച്ച ധൂർത്തപുത്രന്റെ

ജ്യേഷ്ഠനോട് സമാനത ഇവൻ കാണിക്കുകയാണ്. ദൈവിക സ്നേഹത്താൽ നിറഞ്ഞ് ദൈവത്തെ പൂർണ്ണമായി അനുസരിക്കുന്ന മക്കളിലൂടെ ആണ് ദൈവ തിരുനാമം മഹത്വപ്പെടുന്നത്. ദൈവസന്നിധിയിലുള്ള നമ്മുടെ പുത്രത്വം (adopted sonship) യേശുക്രിസ്തുവിന്റെ നിത്യ പുത്രത്വത്തിൽ (eternal sonsship) അടിസ്ഥാനപ്പെട്ടതാണ്. പുത്രത്വത്തിന്റെ പ്രധാന കർമ്മം പൂർണ്ണമായ അനുസരണമാണ്. ആകയാൽ പുത്രൻ തമ്പുരാന്റെ അനുസരണ മാതൃക ഉൾകൊണ്ട് ദൈവകല്പനകൾ പ്രമാണിച്ച് ജീവിക്കുമ്പോൾ യേശുവിൽ നിറഞ്ഞ സ്നേഹം നമ്മിലേക്കൊഴുക്കും (യോഹ. 15:10).

### C. പ്രായോഗിക ചിന്തകൾ

1. വി. പൗലൂസിന്റേയും വി. യോഹന്നാൻ ശ്ലീഹായുടേയും ലേഖനങ്ങളിൽ മൂന്നു വിധത്തിലുള്ള മക്കളെ സംബന്ധിച്ചുള്ള പരാമർശം ഉണ്ട് - മക്കൾ, പ്രിയമക്കൾ, മക്കൾ പദവി നഷ്ടപ്പെടുത്തിയവർ. പറഞ്ഞാൽ അനുസരിക്കുന്നത് മക്കളെങ്കിൽ, പറയുന്നതിന് മുമ്പു തന്നെ മാതാപിതാക്കന്മാരുടെ ഇഷ്ടമനുസരിച്ച് പ്രവർത്തിക്കുന്നവരാണ് 'പ്രിയമക്കൾ' അനുസരിക്കാതെ തന്നിഷ്ടം അനുസരിച്ച് ജീവിക്കുന്നവർ പുത്രത്വം നഷ്ടപ്പെടുത്തിയവരുമാണ്. 'ദൈവത്തെ പ്രിയമക്കളെന്നതുപോലെ അനുകരിപ്പീൻ' എന്ന ശ്ലീഹായുടെ ആഹ്വാനം എന്നിൽ എത്രമാത്രം പ്രായോഗികമാകുന്നുണ്ട്?

2. ദൈവകല്പനകൾക്ക് ഗൗരവം കൊടുക്കാതെ സ്വന്ത ഇഷ്ടത്തിനനുസരിച്ച് ജീവിക്കുന്ന ക്രിസ്തീയ സമൂഹത്തെ പൊതുവെ 'പ്രതിരോധിക്കപ്പെട്ട ക്രിസ്ത്യാനികൾ' (Immunised Christians) എന്നാണ് വിളിക്കുന്നത്. ശാന്തമായി ചിന്തിക്കുക, ഞാനീ ഗണത്തിൽ പ്പെടുന്നവനോ? 'നിന്റെ കല്പനകൾ ആചരിക്കുന്നതിൽ ഞങ്ങളെ തീക്ഷ്ണതയുള്ളവരാക്കണമെ' എന്ന് പിതാക്കന്മാരോട് ചേർന്ന് നമുക്കും പ്രാർത്ഥിക്കാം.

3. ക്രൂശിലെ അവസാന തുള്ളി വരെ അനുസരണത്തിന്റെ വിലയായി നൽകിയ പുത്രൻ തമ്പുരാന്റെ മാതൃക എന്നിൽ കേവലം താത്വികമോ അതോ പ്രായോഗികമോ? സ്വാർത്ഥതയേയും സ്വയത്തേയും നിഗ്രഹിക്കാത്തവന് യേശു തമ്പുരാന്റെ ഈ അനുസരണ മാതൃക ജീവിതത്തിൽ പ്രാവർത്തികമാക്കുവാൻ കഴികയില്ല.

4. അനുസരണം പല തലങ്ങളിലും വിധത്തിലുമുണ്ട്. ശിക്ഷയെ ഭയന്ന് ബാഹ്യമായി അനുസരിക്കുന്നതും കാര്യ സാദ്ധ്യത്തിനായി അനുസരണം നടിക്കുന്നതും ക്രിസ്തീയ ജീവിതത്തിന് യോജിക്കുന്നവയല്ല. ആത്മ സമർപ്പണത്തോടെ സ്നേഹത്താൽ നിറഞ്ഞ് അനുസരിക്കുന്ന ഭാവം എന്നിൽ നിറയണമെ എന്ന് പ്രാർത്ഥിച്ചുകൊണ്ട് ദൈവം നമുക്ക് നൽകിയിട്ടുള്ള മുന്തിരിത്തോപ്പുകളാകുന്ന വേല സ്ഥലങ്ങളിൽ അദ്ധ്വാനിക്കുന്നെങ്കിൽ തീർച്ചയായും അനുഗ്രഹം പ്രാപിക്കാനിടയാകും.

ആഗസ്റ്റ് 20

**വാങ്ങിപ്പിന് ശേഷം ഒന്നാം ഞായറാഴ്ച**

**വി. ലൂക്കോസ് 6:39-45**

### ക്രിസ്തീയ ജീവിത പാഠങ്ങൾ

### A. ആമുഖം

പ്രധാനപ്പെട്ട ക്രിസ്തീയ ജീവിത തത്വങ്ങൾ ഉപമയുടെ സഹായത്തോടെ കർത്താവ് പഠിപ്പിക്കുന്ന വേദഭാഗമാണിന്നത്തെ ധ്യാനപഠനത്തിനാധാരം

**വേദഭാഗപരിച്ഛേദം:** വി. ലൂക്കോ. 6-ാം അദ്ധ്യായം മുഴുവൻ തന്നെയും ക്രിസ്തീയ ജീവിതത്തിനടിസ്ഥാനമായ പാഠങ്ങളും ഉപദേശങ്ങളുമടങ്ങുന്നതാണ്. പ്രായോഗിക ജീവിത പശ്ചാത്തലത്തിൽ നിന്നടർത്തിയെടുത്ത അഞ്ച് ഉപമകളിലൂടെ വ്യത്യസ്തങ്ങളായ ദിവ്യ പാഠങ്ങൾ യേശുതമ്പുരാൻ പഠിപ്പിക്കുന്നു. പല സന്ദർഭങ്ങളിൽ യേശുതമ്പുരാൻ പഠിപ്പിച്ച കാര്യങ്ങൾ വി. ലൂക്കോസ് ക്രോഡീകരിച്ച് ഇവിടെ നൽകുന്നതായിരിക്കാം. അതല്ലെങ്കിൽ സാധാരണ യഹൂദ റബ്ബിമാർ പഠിപ്പിച്ചിരുന്ന രീതി യേശു അവലംബമാക്കിയതാവാം. അതായത് ശ്രോതാക്കളുടെ ശ്രദ്ധ പിടിച്ചു പറ്റുവാൻ തക്കവണ്ണം ചരടിൽ കോർത്ത മുത്തെന്നപോലെ ആശയങ്ങൾ ഒന്നിനു പുറകെ മറ്റൊന്ന് പറഞ്ഞു പോകുന്ന രീതി. 4 ഭാഗങ്ങളായി ഈ വേദഭാഗം പഠിക്കുന്നത് നല്ലതായിരിക്കും - (1) വാക്യങ്ങൾ 39, 40 (2) 41, (3) 43, 44 (4)45.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. അനുഭവതലത്തിൽ നിന്നുള്ള പഠിപ്പിക്കൽ

സുവിശേഷീകരണത്തിന്റെ അടിസ്ഥാന തത്വമാണിത്. അനുഭവിച്ചറിഞ്ഞ ക്രിസ്തുവിനെ സാക്ഷിക്കുവാനും തലമുറകളിലേക്ക് പകർന്നു നൽകുവാനും കഴിയണം. കുരുടന് മുന്നിലുള്ള വഴികളെക്കുറിച്ച് കേട്ടറിവുണ്ടാവാം, പക്ഷേ കണ്ട് ബോദ്ധ്യമല്ലാത്ത വഴികളിലൂടെ അപരനെ നയിച്ചാൽ ഇരുവരും കുഴിയിൽ വീഴാനുള്ള സാദ്ധ്യതയുണ്ട്. താത്വിക നിലവാരത്തിൽ നിന്നോ കേട്ടറിഞ്ഞ പാണ്ഡിത്യത്തിൽ നിന്നോ പഠിപ്പിക്കുന്നതിനേക്കാൾ എത്രയോ ശ്രേഷ്ഠമാണ് അനുഭവതലത്തിൽ ബോദ്ധ്യമായ കാര്യങ്ങൾ ശിഷ്യന്മാരിലേക്ക് കൈമാറുന്നത്. ശിഷ്യനാകട്ടെ ഗുരു തെളിയിക്കുന്ന വഴികളെക്കുറിച്ച് ബോദ്ധ്യപ്പെട്ട് പിൻപറ്റുകയും ചെയ്യണം. പുതിയ ശിഷ്യനെ സഭയിൽ പഠിപ്പിക്കുവാനോ പ്രസംഗിപ്പിക്കുവാനോ ഔദ്യോഗികമായി അനുവദിക്കാത്തത് ഈ പശ്ചാത്തലത്തിലാണ്. പഠിപ്പിക്കുവാൻ അഭ്യാസം തികഞ്ഞവനാകണം. അനുഭവിച്ച് ബോദ്ധ്യമായ ക്രിസ്തുവിനെ തലമുറയിൽ നിന്ന് തലമുറയിലേക്കും, സമൂഹത്തിൽ നിന്ന് സമൂഹത്തിലേക്കും പകരുന്ന (വി. മത്താ. 28:20) ഇവാൻജലിസമാണ് യഥാർത്ഥമായത്. 'നിങ്ങൾ എനിക്ക് സാക്ഷികളാകുവിൻ' എന്നുള്ള കർത്തൃ കല്പന അപ്പോൾ നമ്മിൽ സാർത്ഥവത്താകുകയും ചെയ്യും.

2. സ്വയം തിരുത്തലിൽ നിന്നുള്ള ശക്തി.

എപ്രകാരം കണ്ണിൽ കോൽ വച്ചിട്ട് അപരന്റെ കണ്ണിലെ കരട് നീക്കുവാൻ ശ്രമിക്കുന്നത് അസാദ്ധ്യമായിരിക്കുന്നുവോ, അപ്രകാരം സ്വയം തിരുത്തലിനും ശിക്ഷണത്തിനും വിധേയനാകാത്ത ഒരു വ്യക്തിക്ക് അപരന്റെ ഒരു ചെറിയ തെറ്റുപോലും തിരുത്തുവാൻ സാധിക്കുകയില്ല. മനുഷ്യർ അന്യരുടെ തെറ്റുകളെക്കുറിച്ച് തികഞ്ഞ ബോധവാന്മാരാണ്, പക്ഷേ സാരമായ സ്വന്തം തെറ്റുകളെകുറിച്ച് ഒട്ടും ഗൗരവമുള്ളവരല്ല. തന്നോടുതന്നെ കോപിക്കുന്നവന് മാത്രമെ മറ്റുള്ളവരോട് ക്രിയാത്മകമായും ഗുണപരമായും കോപിക്കാൻ സാധിക്കൂ. ധാർമ്മിക അടിത്തറയിൽ നിന്നുകൊണ്ട് തിരുത്തൽ ശക്തിയാത്തീരുന്ന അനുഭവം കുടുംബങ്ങളിലും സഭയിലും സമൂഹത്തിലുണ്ടാവണം. 'നിങ്ങളിലാർക്കെങ്കിലും ഒരു തെറ്റിനെക്കുറിച്ച് എന്നെ ബോദ്ധ്യപ്പെടുത്താമോ' എന്ന് ധൈര്യമായി ചോദിക്കുന്ന കർത്താവിന്റെ ധാർമ്മിക മഹത്വം (moral glory) ക്രിസ്ത്യാനികൾ ജീവിതത്തിൽ പാലി

ക്കുമ്പോഴാണ് സഭ സമൂഹത്തിനും ലോകത്തിന് തന്നേയും തിരുത്തൽ ശക്തിയായിത്തീരുന്നത്.

3. വൃക്ഷത്തെ സാക്ഷിക്കുന്ന ഫലവും ഹൃദയത്തിന്റെ ഉച്ചഭാഷിണിയായ അധരവും.

വൃക്ഷത്തെ തിരിച്ചറിയുന്നത് അതിന്റെ ഫലം മൂലമാണെങ്കിൽ ഒരു വ്യക്തിയുടെ ആന്തരീക വ്യക്തിത്വവും വിചാരങ്ങളും വെളിപ്പെടുത്തുന്നത് അയാളുടെ വചനങ്ങളാണ്. ഹൃദയത്തിന് മുൻതൂക്കം കൊടുക്കുന്ന ആദ്ധ്യാത്മിക തയാണ് ശ്രേഷ്ഠമായത്. ഭൗതികതയെ സൂചിപ്പിക്കുന്ന ശരീരത്തേയും, വികാരത്തേയും ബുദ്ധിയേയും സൂചിപ്പിക്കുന്ന തലച്ചോറിനേയും ദൈവിക നന്മകളാൽ നിറഞ്ഞ നിർമ്മല ഹൃദയം നിയന്ത്രിക്കുമ്പോഴാണ് വ്യക്തികൾ ഭക്തന്മാരായി ത്തീരുന്നത്. ഈ ഭക്തിയും ഭക്തി ജീവിതവുമാണ് പൗരസ്ത്യ ആദ്ധ്യാത്മിക തയുടെ കാതൽ.

### C. പ്രായോഗിക ചിന്തകൾ

1. ആദ്ധ്യാത്മിക ജീവിതത്തിൽ മുന്നേറിയിട്ടുള്ള ഗുരുക്കന്മാരേയും വിശുദ്ധന്മാരേയും അവരുടെ നല്ല മാതൃകകളേയും പിൻപറ്റുക. മാതൃകാ ദോഷം ആപത്തിലേക്ക് നയിക്കും. ഓർക്കുക, നമ്മുടെ കർത്താവ് പ്രസംഗിച്ചതെല്ലാം സ്വന്തം ജീവിതത്തിൽ പ്രാവർത്തികവുമാക്കിയിരുന്നു. യേശു തമ്പുരാൻ കേവലം 'പ്രസംഗകൻ' മാത്രമായിരുന്നില്ല, ആചരിക്കുന്ന 'ആചാര്യ'നുമായിരുന്നു. കുടുംബങ്ങളിലും, സഭയിലും, സന്യാസാശ്രമങ്ങളിലും, സമൂഹത്തിലുമെല്ലാം നല്ല ആചാര്യ മാതൃകകൾ അന്യം നില്ക്കുന്ന ദുസ്ഥിതി മാറുവാൻ പ്രാർത്ഥിക്കയും കൂട്ടായി പ്രവർത്തിക്കുകയും ചെയ്യാം.

2. സഭക്കിന്നാവശ്യം 'ആവർത്തകരെയല്ല, വിവർത്തകരെയാണ്. വിവർത്തനം എന്നത്, ആശയശോഷണം വരാതെ മൊഴിമാറ്റം ചെയ്യുന്നതാണ്. യേശുവിനെ കാലിക ജീവിതം പശ്ചാത്തലത്തിലൂടെ വിവർത്തനം ചെയ്യുമ്പോഴാണ്, അനേകർ ക്രിസ്തുവിങ്കലേക്കാകർഷിക്കപ്പെടുന്നത്. പ. പരുമലത്തിരുമേനിക്കും, വന്ദ്യനായ പത്രോസ് മാർ ഒസ്താത്തിയോസ് തിരുമേനിക്കും അനേകരെ ക്രിസ്തുവിങ്കലേക്ക് ചേർക്കുവാൻ സാധിച്ചത് അവരുടെ തലമുറയിൽ അവർ ക്രിസ്തുവിന്റെ വിവർത്തകരായി മാറിയതു മൂലമാണ്. ശാന്തമായി ചിന്തിക്കുക, എന്റെ ജീവിത സാഹചര്യത്തിൽ ക്രിസ്തുവിന്റെ വിവർത്തകനായിത്തീരാൻ എനിക്ക് കഴിയുന്നുണ്ടോ?

3. "ഞാൻ മറ്റുള്ളവരെ പഠിപ്പിക്കുന്നു, തന്നെത്താൻ പഠിക്കുന്നില്ല. ഞാൻ മറ്റുള്ളവരുടെ ദാഹം തീർത്തു, എന്നാൽ ഞാനിന്നും ദാഹത്തിൽ തന്നെ ഇരിക്കുന്നു" (പാമ്പാക്കുട, മൂന്നാം മണി നമസ്ക്കാരം). ഈ പ്രാർത്ഥന നമ്മുടെ ധ്യാനമായിത്തീർക്കാം. തിരുത്തുവാൻ കെല്പുള്ള പരിശുദ്ധാത്മ ശക്തിക്കായി പ്രാർത്ഥിക്കുകയും ചെയ്യാം.

4. ദൈവസാന്നിദ്ധ്യബോധം പരിശീലിക്കുന്ന ഭക്തന്റെ ഹൃദയത്തിൽ നല്ല ചിന്തകൾ നിറയും. മറിച്ച് അന്യ ചിന്തകൾക്കിടം കൊടുക്കുന്ന ഹൃദയം തിന്മയുടെ ഭണ്ഡാരമായി മാറും. ആകയാൽ ദൈവ സ്തോത്രത്തിന്റെ നല്ല വിചാരങ്ങളെ ഹൃദയത്തിൽ ബോധപൂർവ്വം വളർത്താൻ ശ്രമിക്കുമ്പോൾ നാവിലൂടെ ദൈവസ്തോത്രത്തിന്റെ ഈരടികൾ പാടുവാൻ സാധിക്കും. ജീവിത സായാഹ്നത്തിൽ ദൈവകൃപകളെയും ദൈവ സ്നേഹത്തേയും ധ്യാനിച്ച ദാവീദിന്റെ ഹൃദയത്തിൽ നിറഞ്ഞ ദൈവസ്തോത്രമാണ് 146 മുതൽ 150 വരെയുള്ള അഞ്ച് സ്തുതിപ്പിൻ സങ്കീർത്തനങ്ങൾ (Psalms of Parise) പാടുവാൻ ദാവീദ് രാജാവിനെ പ്രാപ്തനാക്കിയത്.

ആഗസ്റ്റ് 27

**വാങ്ങിപ്പിന് ശേഷം 2-ാം ഞായറാഴ്ച**

**വി. ലൂക്കോസ് 11:9-20**

**ദാനങ്ങളേക്കാൾ ദാനങ്ങളുടെ ഉറവിടമായ പരിശുദ്ധാത്മാവിനെ നൽകുന്ന ദൈവം**

### A. ആമുഖം

മുട്ടിപ്പായുള്ള പ്രാർത്ഥനയുടെ ആവശ്യകതയെക്കുറിച്ച് കർത്താവ് പഠിപ്പിക്കുന്ന ഭാഗമാണിത് അതിലുപരി ദൈവവും ദൈവമക്കളും തമ്മിലുള്ള പ്രാർത്ഥനാ ബന്ധത്തിന്റെ ആഴം വെളിവാക്കുന്ന ഉപമകളാണിന്നത്തെ ധ്യാന ചിന്തകൾക്കാധാരം.

വേദഭാഗപരിച്ഛേദം: ശത്രുക്കളെ നശിപ്പിക്കുകയും ശിഷ്ടരെ പരിരക്ഷിക്കുകയും ചെയ്യുന്ന സൈന്യങ്ങളുടെ യഹോവ, തെറ്റു ചെയ്യുന്നവരെ ശിക്ഷിക്കുന്ന നീതിജ്ഞനായ ന്യായാധിപൻ എന്നീ ദർശനങ്ങളായിരുന്നു പഴയ നിയമ പശ്ചാത്തലത്തിൽ ദൈവത്തെ സംബന്ധിച്ച്. എന്നാൽ പുത്രൻ തമ്പുരാൻ ദൈവത്തെക്കുറിച്ച് നൽകിയ ചിത്രം, മുടിയനായ പുത്രനേയും മാറോടണച്ച് ആശ്ലേഷിക്കുന്ന സ്നേഹനിധിയായ പിതാവിന്റേതായിരുന്നു. ഈ സ്വർഗ്ഗീയ പിതാവിനോട് എങ്ങനെ പ്രാർത്ഥിക്കണം എന്നത് 'സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ' എന്ന പ്രാർത്ഥന അവരെ പഠിപ്പിച്ചുകൊണ്ട്, കർത്താവ് പരിഹരിക്കുന്നു (11:1-4). തുടർന്ന് അർദ്ധരാത്രിയിലെ സ്നേഹിതന്റെ ഉപമയിലൂടെ (5-8) മുട്ടിപ്പായുള്ള പ്രാർത്ഥനയുടെ പ്രസക്തി പഠിപ്പിക്കുന്നു. എന്നാൽ ഈ ഉപമ വികലമായ ഒരാശയം പ്രാർത്ഥനയെക്കുറിച്ച് നൽകുന്നില്ലേ, എന്നൊരഭിപ്രായം വേദപണ്ഡിതന്മാർക്കിടയിലുണ്ട്. അതായത്, ദാനങ്ങൾ നൽകാൻ വിമുഖതയുള്ള ദൈവത്തിന്റെ മനസ്സ് മാറ്റി എടുക്കുന്നതാണ് പ്രാർത്ഥന എന്നത്. 9-ാം വാക്യം മുതൽ, ഗാർഹിക പശ്ചാത്തലത്തിൽ നിന്നു തന്നെയുള്ള മറ്റോരുപമയിലൂടെ (വി. മത്താ. 7:8-11) പ്രാർത്ഥനയെ സംബന്ധിച്ച് വളരെ കാതലായ പാഠങ്ങൾ കർത്താവ് ശിഷ്യന്മാരെ പഠിപ്പിക്കുകയാണ് (1) സ്നേഹനിധിയായ പിതാവും മക്കളും തമ്മിലുള്ള സ്നേഹസംസർഗ്ഗത്തിന്റെ അനുഭവതലമാണ് പ്രാർത്ഥന (2) ദോഷികളായ ലൗകിക പിതാക്കന്മാർ തങ്ങളുടെ മക്കളെ കരുതി, ചോദിക്കുന്നതിൽ ശ്രേഷ്ഠമായ ദാനങ്ങൾ നൽകുന്നു എങ്കിൽ സ്വർഗ്ഗീയ പിതാവ് എത്രമാത്രം നന്മകളാൽ തന്റെ മക്കളെ നിറക്കും (3) ഈ ദൈവിക കരുതൽ കേവലം ദാനങ്ങൾ നൽകിക്കൊണ്ടല്ല, മറിച്ച് ദാനങ്ങളുടെ ഉറവിടമായ പരിശുദ്ധാത്മാവിനെത്തന്നെ ധാരാളമായി നൽകി കൊണ്ടാണ്.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും:

1. ദാനങ്ങളുടെ ഉറവിടമായ പരിശുദ്ധാത്മാവ്

എല്ലാ ദാനങ്ങളും വിഭജിച്ച് നൽകുന്നത് പരിശുദ്ധാത്മാവാണ്. പരിശുദ്ധാത്മാവ് 'ജീവന്റെയും ജീവിതത്തിന്റെയും കറൻസിയാണ്'. എപ്രകാരം കറൻസി സുലഭമായി കയ്യിലുള്ള ഒരു വ്യക്തിക്ക് എവിടെ ആയിരുന്നാലും സാധനങ്ങളുടെ ക്രയവിക്രയം യഥേഷ്ടം ചെയ്യുവാൻ സാധിക്കുമോ, ഇച്ഛിക്കുന്നതെന്തും ആർജ്ജിക്കുവാൻ സാധിക്കുമോ, അപ്ര

കാരം പരിശുദ്ധാത്മാവ് നിറഞ്ഞ ഒരു വ്യക്തി എല്ലാ നിലവാരത്തിലും സമ്പന്നനാണ്. ഏതു സാഹചര്യത്തേയും നേരിടുവാനുള്ള ഉറപ്പും ധൈര്യവുമുണ്ടായിരിക്കും. അതുകൊണ്ടാണ് സ്വർഗ്ഗീയ പിതാവ് തന്റെ ഭക്തർക്ക് കേവലം ദാനമല്ല, ദാനങ്ങളുടെ സ്രോതസ്സാകുന്ന പരിശുദ്ധാത്മാവിനെ നിറച്ചുകൊണ്ട് അവരെ ലോകത്തിലേക്ക് പറഞ്ഞയക്കുന്നത്.

2. പരിശുദ്ധാത്മാവിന്റെ ധാരാളിത്വത്തിലെ മിതത്വം (Economy of Holy spirit). ആഗ്രഹിക്കുന്നതെല്ലാം നൽകുന്നവനാണ് പരിശുദ്ധാത്മാവ്. എന്നാൽ ആവശ്യത്തിന് മാത്രം ആഗ്രഹിക്കുന്നവനാണ്. പൊങ്ങച്ചത്തിനോ, സ്വാർത്ഥതക്കോ, സ്വയമഹിമക്കോ, ആർജ്ജനത്തിനോ ഒന്നും ആഗ്രഹിപ്പിക്കാത്തവനാണ്. 'കൃപകളും വരങ്ങളും' നൽകുമ്പോഴും ആവശ്യത്തിന്, ആവശ്യസന്ദർഭങ്ങളിൽ, ആവശ്യ അളവിൽ മാത്രം നൽകുന്നു. പരിശുദ്ധാത്മ ദാനങ്ങളുടേയും പ്രവർത്തനങ്ങളുടേയും അളവുകോൽ ആത്യന്തികമായി ദൈവതിരുനാമ മഹത്വമാണ്. പരിശുദ്ധാത്മാവ് നിറഞ്ഞ ഒരു വ്യക്തിയെ തിരിച്ചറിയുന്നതും ഈ അളവുകോൽ വച്ചുകൊണ്ടാണ്. പരിശുദ്ധാത്മാവ് തന്റെ ഭക്തരെ കൂടെ കൂടെ സുഖസൗകര്യങ്ങളുടെ താവളങ്ങളിൽ നിന്ന് (comfort zone) അകറ്റി ആയാസ്സമേറിയ കഷ്ടതകളുടേയും ശൂന്യവൽക്കരണത്തിന്റെയും പാതകളിലൂടെ നടത്തും. ചോദിക്കുന്നതൊന്നും നൽകില്ല. ആത്മീയ പ്രതിരോധ ശക്തി (spiritual immunity power) കൂട്ടാൻ തന്റെ ഭക്തരിൽ പരിശുദ്ധാത്മാവ് പ്രയോഗിക്കുന്ന ശുശ്രൂഷയാണിത്. അങ്ങിനെയുള്ള സന്ദർഭങ്ങളിൽ പരിശുദ്ധാത്മാവിനോട് മറുതലിക്കുകയല്ല, മറിച്ച് വിധേയപ്പെട്ടു സമർപ്പിക്കുകയാണ് ചെയ്യേണ്ടത്.

## C. പ്രായോഗിക ചിന്തകൾ

1. സമരമാർഗ്ഗങ്ങളിലൂടെയോ, പ്രീണന നയങ്ങളിലൂടെയോ ഭൗതികത്വം നേടിയെടുക്കലല്ല പ്രാർത്ഥന നേടിയെടുക്കാനുള്ള തന്ത്രവുമല്ല മറിച്ച് അപ്പന്റെ ദിവ്യസാന്നിദ്ധ്യം രുചിച്ചറിയുന്ന സുന്ദര നിമിഷങ്ങളാണ് ആരാധനയും പ്രാർത്ഥനയും. അത് ദൈവമക്കളുടെ സ്വാതന്ത്ര്യവും അവകാശവും സന്തോഷവുമാണ്.

2. മക്കളുടെ ആവശ്യങ്ങളെ കരുതി നൽകുന്ന സ്വർഗ്ഗീയ അപ്പൻ എന്റെ ജീവിതത്തിൽ ഒരു അനുഭവമോ, അതോ കേവലം താത്വിക ദർശനം മാത്രമോ?

3. ആവശ്യങ്ങളെ സ്തോത്രത്തോടെ ദൈവസന്നിധിയിൽ സമർപ്പിക്കുന്നതിന് പകരം (ഫിലിപ്പ്യ. 4:6) ചോദിക്കുന്നതെല്ലാം ലഭിക്കാത്തതിൽ വ്യാകുലചിത്തനോ ഞാൻ?

4. മനുഷ്യൻ ദൈവസന്നിധിയിൽ ചെയ്യുന്ന വലിയ ഒരപരാധം ദാനദാതാവിനേക്കാൾ ദാനങ്ങളെ സ്നേഹിക്കുന്നു എന്നതാണ്. ദാനങ്ങളേക്കാൾ ദാനദാതാവിനെ സ്നേഹിക്കുവാനും ആരാധിക്കാനുമുള്ള ദൈവകൃപക്കായി പ്രാർത്ഥിക്കാം.

5. നാളത്തെ ഓർത്ത് വ്യാകുലപ്പെടുന്നത് മാനുഷികമാണ്. അതിന് പ്രേരിപ്പിക്കുന്നത് പിശാചിന്റെ തന്ത്രവുമാണ്. എന്നാൽ ലഭിച്ചതിൽ സന്തോഷിക്കുന്നതും, ലഭിക്കും എന്ന പ്രത്യാശയിൽ ജീവിക്കുന്നതും ദൈവീകമാണ്.

സെപ്റ്റംബർ 3

**വാങ്ങിപ്പിന് ശേഷം 3–ാം ഞായറാഴ്ച**

**വി. മത്തായി 17:22–27**

**മത്സ്യം വഹിച്ച ചതുർദ്രഹ്മപ്പണവും ക്രിസ്തീയ സ്ഥിതി സമത്വവും**

### A. ആമുഖം

ജീവിതത്തിൽ പഠിപ്പിക്കുവാനും പകർത്തുവാനും അനവധി ധ്യാന ചിന്തകളുണർത്തുന്ന വി. മത്തായിയുടെ സുവിശേഷത്തിൽ മാത്രം രേഖപ്പെടുത്തിയിരിക്കുന്ന ഒരത്ഭുത സംഭവമാണിന്നത്തെ വേദഭാഗം. എസ്തീറാ നാണയങ്ങൾ മത്സ്യം തന്നു എന്ന അത്ഭുത സംഭവത്തിനുപരി, നമ്മുടെ കർത്താവിന്റെ കന്യകാജനനത്തെ സാധൂകരിപ്പാൻ പിതാക്കന്മാർ എടുത്തു പ്രയോഗിക്കുന്ന മൂന്ന് സംഭവങ്ങളിൽ ഒന്ന് എന്ന വിശ്വാസ പരമായ പ്രാധാന്യം കൂടി ഈ വേദഭാഗത്തിനുണ്ട്.

**വേദഭാഗപരിച്ഛേദം:** പെസഹാ പെരുനാളിന് മുമ്പ് യേശു തമ്പുരാൻ കഫർന്നഹൂമിൽ ആയിരുന്നപ്പോൾ അരങ്ങേറിയ സംഭവമാണിത്. വി. മത്തായിയുടെ സുവിശേഷത്തിലുടനീളം വെളിവാക്കപ്പെടുന്ന (1) യേശുതമ്പുരാന്റെ 'വാഗ്ദത്ത മശിഹാ' എന്ന മഹത്വവും (2) പത്രോസിന്റെ പ്രാമുഖ്യവും 17–ാം അദ്ധ്യായത്തിലും പ്രത്യേകിച്ച് ഈ സംഭവത്തിലും ദർശിക്കാവുന്നതാണ്. ഈ ഭാഗത്തുള്ള 'തലവരി'പ്പണം സൂചിപ്പിക്കുന്നത് ദേവാലയ നടത്തിപ്പിനായി 20 വയസ്സിന് മുകളിലുള്ള യഹൂദ പുരുഷന്മാർ വർഷത്തിലൊരിക്കൽ ദേവാലയ നികുതിയായി നൽകേണ്ടിയിരുന്ന അരശേക്കൽ/2 ദീനോറോ ആണ് (പുറ. 30:11 –16; 2 ദിനവൃത്താ. 24:9; നെഹ. 10:32,33). ദേവാലയ നീതി നിർവ്വഹിക്കുന്നവനാണോ എന്ന് പരീക്ഷിക്കുവാൻ കൂടിയാണ്, തലവരി വാങ്ങുന്നവർ പത്രോസിനെ സമീപിച്ച് 'നിങ്ങളുടെ ഗുരു ദ്രഹ്മപ്പണം കൊടുക്കിന്നില്ലയോ എന്നാരായുന്നത്. 'ഉവ്വ്' എന്ന് മറുപടി കൊടുത്തെങ്കിലും, അതിന്റെ ഗൗരവം പത്രോസ് അത്രമാത്രം ചിന്തിട്ടുണ്ടാവില്ല. ആത്മാവിൽ എല്ലാം അറിയുന്ന യേശുതമ്പുരാൻ പത്രോസിനെ വലിയ ക്രിസ്തീയ പാഠങ്ങൾ പഠിപ്പിച്ചുകൊണ്ട് കരം കൊടുക്കുവാൻ പ്രാപ്തനാക്കുന്നു. ഭൗതിക നിയമങ്ങൾക്ക് വിധേയനായി നീതി നിർവ്വഹിക്കുന്ന ദൈവപുത്രനായ യേശുവിനെ വി. മത്തായി ഈ സംഭവത്തിലൂടെ അനാവരണം ചെയ്യുകയാണ്. ഈ അത്ഭുത സംഭവത്തിന്റെ ആധികാരികതയെ ചോദ്യം ചെയ്യുകയും, ഇത് കേവലം 'അപ്പോക്രിഫൽ' കഥമാത്രമാണ് എന്ന് സമർത്ഥിക്കുകയും ചെയ്യുന്ന വേദപണ്ഡിതന്മാരുണ്ട്. മത്സ്യം വിറ്റ് പണമുണ്ടാക്കിയാണ് പത്രോസ് നികുതി കൊടുത്തതെന്നുമൊക്കെ വികലമായി പഠിപ്പിക്കുന്നവരുണ്ട്.

### B. ധ്യാനചിന്തകളും സന്ദേശങ്ങളും

1. ദൈവീക രഹസ്യങ്ങളുടെ അതിസ്വാഭാവികത

ദൈവീക രഹസ്യങ്ങൾ മാനുഷിക ബുദ്ധിയുടെ തലത്തിനതീതമാണ്, അത് വസ്തുനിഷ്ഠമല്ല. ആത്മീയ ജീവിതസരണിയിൽ പുരോഗമിക്കുന്നവർക്കു മാത്രമെ അനുഭവ തലത്തിൽ ദൈവിക വെളിപാടുകളിലൂടെ ഈ ദൃശകാര്യങ്ങൾ അനുഭവതലത്തിൽ ബോധ്യമാകു. യേശുതമ്പുരാന്റെ കന്യകാജനനം വിശദീകരിക്കുവാൻ പിതാക്കന്മാർ പ്രയോഗിച്ച മൂന്ന് ഉദാഹരണങ്ങൾ പ്രകൃത്യാതീതമായി ഫലം നൽകിയ വൃക്ഷവും, തീക്കൽപ്പാറയും, മത്സ്യവുമായിരുന്നു (ബുധനാഴ്ച മൂന്നാം മണിയിലെ കാനോനാ നമസ്ക്കാരം). മനുഷ്യാവതാര രഹസ്യങ്ങളിലെന്നപോലെത്തന്നെ കൂദാശാ രഹസ്യങ്ങളിലും വ്യാപരിക്കുന്നത് ഈ ദൈവികതയുടെ അതിസ്വാഭാവികതയാണ്. യുക്തിയുടേയും ബുദ്ധി

യുടേയും അളവുകോലുകൾ കൊണ്ട് ദൈവിക രഹസ്യങ്ങളുടെ കൃപകൾ പ്രാപിക്കാനോ ഉൾക്കൊള്ളുവാനോ സാധിക്കുകയില്ല.

2. അവകാശ സംസ്ഥാപനത്തിനതീതമായ നീതിബോധവും സമാധാനത്തിന്റെ 'എങ്കിലും'.

'ദൈവപുത്രൻ' എന്ന നിലയിൽ ദേവാലയ നികുതി യേശു തമ്പുരാനും ഒപ്പമുള്ള ശിഷ്യന്മാരും കൊടുക്കുവാൻ ബാദ്ധ്യസ്ഥരല്ല. 'എങ്കിലും' മറ്റുള്ളവർക്ക് ഇടർച്ച വരാതെ സമാധാനപാലനത്തിനായി കർത്താവു നീതിബോധമാണ് ശിഷ്യന്മാരെ പഠിപ്പിക്കുന്നത്. ക്രിസ്തീയ ധാർമ്മിക ബോധത്തിന്റെ അടിത്തറ ഈ സമീപനമാണ്. അവിടെയാണ് ശാശ്വത സമാധാനവും അനുഗ്രഹവും ഒഴുകിയെത്തുന്നത്. വിട്ടുകൊടുക്കുവാൻ എവിടെ സാധിക്കുന്നുവോ അവിടെ ശാശ്വത സമാധാനവും ആദരവും തനിയെ വന്നുകൊള്ളും. നിയമപരമായ അവകാശങ്ങളുടെ നൂൽപ്പഴുതിലൂടെ നേടിയെടുക്കുന്നതൊന്നും ശാശ്വതമല്ല. കടമകൾ മറന്നും അവകാശങ്ങൾക്കായി മാത്രം നിലകൊള്ളുന്ന കാലിക സംസ്ക്കാരത്തിന് ഒരു പ്രതിസംസ്ക്കാരമായി ഈ സമീപനം വ്യക്തി, കുടുംബ, സഭാ, സമൂഹ തലങ്ങളിൽ സ്വീകരിക്കപ്പെടുമ്പോൾ മാത്രമെ ഉരസ്സലുകൾക്കതീതമായ ശാശ്വത സമാധാനം സ്ഥാപിക്കാൻ സാധിക്കൂ. ഇതിന് നേതൃത്വം നൽകുന്നവരാണ് ദൈവപുത്രന്മാർ, കാരണം 'സമാധാനം നടത്തുന്നവർ ഭാഗ്യവാന്മാർ അവർ ദൈവപുത്രന്മാരെന്ന് വിളിക്കപ്പെടും' (വി. മത്താ. 5:9) എന്നത് കർത്തൃവചനമാണ്.

3. യേശുതമ്പുരാൻ വിഭാവനം ചെയ്ത ആത്മീയ സ്ഥിതി സമത്വം (spiritual socialism)

യേശുതമ്പുരാൻ നിഷേധിയായ ഒരു വിപ്ലവകാരി ആയിരുന്നില്ല. 'നീക്കുവാനല്ല നിവൃത്തിപ്പാനും' തിന്മയുടെ അംശം നന്മയ്ക്കായി പരിവർത്തനം ചെയ്യുവാനുമാണ് താൻ അവതരിച്ചത്. ഭൗതിക തലത്തിലുള്ള ഒരു സ്ഥിതി സമത്വമല്ല യേശു വിഭാവനം ചെയ്തത്. സ്വന്ത അദ്ധ്വാനവും നേട്ടങ്ങളും മറ്റുള്ളവർക്കായി പങ്കു വെയ്ക്കുന്ന സ്നേഹത്തിന്റെ അടിസ്ഥാനത്തിലുള്ള ആത്മീയ സ്ഥിതി സമത്വമാണ് യേശുവിന്റെ ദൈവരാജ്യസ്ഥിതി സമത്വ സങ്കല്പം. ദൈവം തന്നിരിക്കുന്ന കഴിവുകളും സാദ്ധ്യതകളും അവസരങ്ങളും പരമാവധി ഉപയോഗപ്പെടുത്തി അദ്ധ്വാനിക്കാനാണ് ക്രിസ്തു പഠിപ്പിച്ചത്. അലസ്സതയെ കർത്താവ് നിശ്ശിതമായി എതിർത്തിരുന്നു. എളുപ്പം മാർഗ്ഗങ്ങളിലൂടെയും ചെപ്പടി വിദ്യകളിലൂടെയും കറുത്ത വഴികളിലൂടെയും ധനമുണ്ടാക്കി സമൂഹത്തെ ചൂഷണം ചെയ്യുന്ന വ്യവസ്ഥിതി ക്രിസ്തീയമല്ല. സ്വന്തം അധ്വാനഫലം മുഴുവൻ സ്വാർത്ഥ താല്പര്യങ്ങൾക്കായി ചരതിച്ചു വയ്ക്കുവാനുമുള്ളതല്ല. മറിച്ച് എല്ലാവർക്കുമായി പങ്കുവെക്കപ്പെടേണ്ടതാണ്. ഒരത്ഭുതം നടത്തി പണമുണ്ടാക്കി കരം കൊടുക്കാനല്ല പത്രോസിനോടുള്ള ആജ്ഞ. പത്രോസിനറിയാവുന്ന തൊഴിലിലൂടെ പണം ഉണ്ടാക്കി ആദ്യം ഗുരുവും ദൈവവുമായ തനിക്കും തന്റെ ശിഷ്യ സമൂഹത്തിനും പിന്നീട് പത്രോസിനും കൊടുക്കാനാണ് കല്പന. അദ്ധ്വാനഫലം ഒന്നാമത് ദൈവത്തിന്, രണ്ടാമത് സമൂഹത്തിലെ അവശർക്ക് മൂന്നാമത് തനിക്കുമെന്ന ക്രിസ്തു വിഭാവനം ചെയ്ത സ്വർഗ്ഗരാജ്യ സ്ഥിതി സമത്വ സങ്കല്പത്തിലെ മുൻഗണനാ ക്രമം എത്രയോ ഉദാത്തവും ശ്രേഷ്ഠവുമാണ്. നേടുന്നതെല്ലാം എനിക്കുമെൻ വീട്ടുകാർക്കു'മെന്ന തത്വം തികച്ചും അക്രൈസ്തവമാണ്. ഇന്ന് ആത്മീയത പോലും സ്വാർത്ഥതാ നേട്ടങ്ങളുടെ മാദ്ധ്യമങ്ങളും അതിന്റെ ആഘോഷങ്ങളുമായി അധഃപതിച്ചിരിക്കുന്നു.

## C. പ്രായോഗിക ചിന്തകൾ

1. വ്യവസ്ഥിതികളെ ചോദ്യം ചെയ്യുകയും നിഷേധിക്കുന്നതുമല്ല, വ്യവസ്ഥിതികളിലെ തിന്മയുടെ അംശങ്ങളെ കണ്ടറിയുകയും ചോദ്യം ചെയ്യുകയും അതിനെ സ്നേഹത്തിന്റെയും സമാധാനത്തിന്റെയും മാർഗ്ഗങ്ങളിലൂടെ നന്മയായി പരിവർത്തനം ചെയ്യുന്ന സഹന സമരങ്ങളാണ് ക്രിസ്തീയ ധാർമ്മികത.

2. നേടിയെടുക്കലല്ല, വിട്ടുകൊടുക്കലാണ് ക്രിസ്തീയ മാർഗ്ഗം. ഏതു മാർഗ്ഗത്തിലൂടെയും നേടിയെടുക്കുന്ന പ്രവണത 'മാഫിയ മാർഗ്ഗവും' ദൈവമഹത്വത്തിനായി വിട്ടുകൊടുക്കുന്നത് 'ഗ്ലോറിയായുടെ ക്രിസ്തീയ മാർഗ്ഗവു'മാകുന്നു. ശാന്തമായി ചിന്തിക്കുക, ഞാൻ ഏതു മാർഗ്ഗത്തിൽ?

3. നമുക്ക് പലതിലും അവകാശങ്ങളും സ്വാതന്ത്ര്യവുണ്ടെങ്കിലും, അത് മറ്റുള്ളവർക്ക് മാർഗ്ഗതടസ്സവും ദോഷമാതൃകയുമാകാതിരിപ്പാൻ കരുതേണ്ടതാണ്. ക്രിസ്തീയ ധാർമ്മികതയുടെ ഈ അടിസ്ഥാന തത്വം കർത്തൃശിഷ്യന്മാരും പാലിച്ചിരുന്നു (1 കൊരി. 9:12, 8:13). എന്റെ ജീവിതത്തിൽ ഇതെത്രമാത്രം പാലിക്കപ്പെടുന്നു?

4. 'അദ്ധ്വാനത്തിന്റെ മഹത്വം' യേശുവും ശിഷ്യന്മാരും പിതാക്കന്മാരും തങ്ങളുടെ ജീവിത്തിലൂടെ ആവിഷ്കരിക്കയും കാട്ടിത്തരികയും ചെയ്തിട്ടുണ്ട്. എന്റെ ജീവിതത്തിൽ ഇതിനെന്തു പ്രസക്തി? 'അരഞ്ഞ് മൊരഞ്ഞ്' തേഞ്ഞില്ലാതാകുന്ന ജീവിത ശൈലി, ഇരുന്ന് ക്ലാവ് പിടിക്കുന്ന അലസ്സത.

5. വായിൽ ചതുർദ്രമപ്പണം വഹിച്ചുകൊണ്ട് ജീവിച്ച മത്സ്യം ധാരാളം പ്രായോഗിക ചിന്തകൾ നൽകുന്നുണ്ട്. വായിൽ പണം എങ്ങനെ വന്നു എന്നത് നമ്മുടെ ചിന്തകൾക്കതീതമാണ്. ദൈവിക ഉദ്ദേശ്യത്തിനായി, മറ്റുള്ളവരുടെ ഉതവിക്കായി, വായിൽ ഇത് വഹിക്കുന്നതുമായി ബന്ധപ്പെട്ട എല്ല പ്രയാസങ്ങളും അത് പരിഭവമില്ലാതെ സഹിച്ചു. നമ്മുടെ ജീവിത മേഖലകളിൽ ദൈവോദ്ദേശത്തിനായി, മറ്റുള്ളവരുടെ ഒരു നേട്ടത്തിനായി ഒരു ചെറിയ പ്രയാസമെങ്കിലും സന്തോഷത്തോടെ ഏറ്റെടുക്കുവാൻ നാം തയ്യാറാണോ? നമ്മുടെ സമയം പോലും 'എനിക്കുമെൻ വീട്ടുകാർക്കു'മെന്ന നയമല്ലേ നമ്മുടേത്, ശാന്തമായി ചിന്തിക്കുക.







## MGF - വിദ്യാഭ്യാസ സഹായം

കോട്ടയം ഓർത്തഡോക്സ് വൈദിക സെമിനാരി പ്രിൻസിപ്പാൾ ആയിരുന്ന ഡോ. പൗലൂസ് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലീത്തായുടെ സ്മരണയ്ക്കായി പ്രവർത്തിക്കുന്ന മാർ ഗ്രീഗോറിയോസ് ഫൗണ്ടേഷൻ, സമർത്ഥരും സാമ്പത്തിക സഹായം അർഹിക്കുന്നവരുമായ വിദ്യാർത്ഥികൾക്ക് (പ്രൊഫഷണൽ, ടെക്നിക്കൽ, പാരാമെഡിക്കൽ കോഴ്സുകൾ മാത്രം) ധനസഹായം നൽകുന്ന അപേക്ഷാ ഫാറത്തിന് എഴുതുക: സെക്രട്ടറി മാർ ഗ്രിഗോറിയോസ് ഫൗണ്ടേഷൻ, ഓർത്തഡോക്സ് സെമിനാരി, പി. ബി. നമ്പർ 98, കോട്ടയം- 686001.

പൂരിപ്പിച്ച ഫാറങ്ങൾ സെപ്റ്റംബർ 30-നകം തിരികെ ലഭിക്കേണ്ടതാണ്.

## യാത്രയയപ്പ്

**ഭിലായ് നഗർ:** കഴിഞ്ഞ ഒൻപതു വർഷമായി ഭിലായ് സെ. തോമസ് പോസ്റ്റ് ഗ്രാജ്വേറ്റ് കോളജ് പ്രിൻസിപ്പലായി സേവനമനുഷ്ഠിച്ചു വന്ന പ്രൊഫ. കെ. എം. കുര്യാക്കോസ് സർവീസിൽ നിന്നു വിരമിച്ചു. ഭിലായ് സെ. തോമസ് മിഷൻ സെക്രട്ടറി, എം. പി. ക്രിസ്ത്യൻ എൻജിനീയറിംഗ് കോളജ് സെക്രട്ടറി എന്നീ നിലകളിലും അദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. യാത്രയയപ്പു സമ്മേളനത്തിൽ കോളജ് സ്ഥാപക മാനേജർ ഡോ. സ്തേഫാനോസ് മാർ തേവോദോസ്യോസ് അധ്യക്ഷത വഹിച്ചു. കഴിഞ്ഞ ഒൻപതു വർഷം കൊണ്ട് സെ. തോമസ് കോളജിനെ ഛത്തീസ്ഗഡ് സംസ്ഥാനത്തെ ഏറ്റവും മികച്ച കോളജായി ഉയർത്തിയ പ്രിൻസിപ്പൽ കുര്യാക്കോസ് അനുകരണീയ വ്യക്തിത്വത്തിന്റെ ഉടമ കൂടിയാണെന്ന് മെത്രാപ്പോലീത്ത പ്രസ്താവിച്ചു. ഡോ. എം.ജി. റോയ്മോൻ, പ്രൊഫ. ലക്ഷ്മി കൃഷ്ണൻ, ഡോ. നീരാജാ നെഹ്റു, ഡോ. വൈ. പി. ശ്രീവാസ്തവാ തുടങ്ങിയവർ യാത്രാ മംഗളങ്ങൾ നേർന്നു.

പ്രൊഫ. കുര്യാക്കോസ് മറുപടി പറഞ്ഞു.

## ഷഷ്ഠ്യബ്ധി ആഘോഷം

പ്രാർത്ഥനാ ജീവിതത്തോടെ ഭദ്രാസനത്തെയും സഭയേയും സമൂഹത്തെയും, സ്നേഹിക്കുന്ന കൊച്ചി ഭദ്രാസനാധിപൻ അഭി. സഖറിയ മാർ അന്തോണിയോസ് മെത്രാപ്പോലീത്തായുടെ ഷഷ്ഠ്യബ്ധി ആഘോഷിച്ചു. ഭദ്രാസനത്തിന്റെ തെക്കൻമേഖലാ ഇടവകാംഗങ്ങൾ 2006-ാം മാണ്ട് ജൂലൈ മാസം 22-ാം തീയതി ശനിയാഴ്ച വൈകിട്ട് 4 മണിക്ക് പാലാരിവട്ടം തേജസ് ഓഡിറ്റോറിയത്തിൽ തിരുമേനിക്ക് ഊഷ്മളമായ സ്വീകരണം നൽകി. സ്നേഹത്തിന്റെയും പ്രാർത്ഥനാ നിരതമായ ജീവിതത്തിന്റെയും പ്രകാശം നിറഞ്ഞ വഴികളിലൂടെ സഞ്ചരിക്കുന്ന തിരുമേനിക്ക് ഉചിതമായ ഉപഹാരം എന്ന നിലയിൽ, ദരിദ്രരായ രോഗികൾക്കും അവരുടെ ആശ്രിതർക്കും ആശ്വാസവും ആലംബവുമേകി പ്രവർത്തിക്കുവാനുദ്ദേശിക്കുന്ന കാരുണ്യാലയത്തിന്റെ പദ്ധതി സമർപ്പണവും തദവസരത്തിൽ നടന്നു.

## ഒന്നാം റാങ്ക്



കേരളാ യൂണിവേഴ്സിറ്റി 2006 മെയിൽ നടത്തിയ എം. കോം. പരീക്ഷയിൽ ഒന്നാം റാങ്ക് നേടിയ സൗത്തു പാമ്പാടി സെന്റ് തോമസ് ഓർത്തഡോക്സ് പള്ളി ഇടവകാംഗം 'ഡയാന' കോട്ടയം ഭദ്രാസന കൗൺസിൽ അംഗം പ്രൊഫ. ഐസക്ക് പാമ്പാടിയുടെയും ഇന്ത്യൻ ബാങ്ക് ഉദ്യോഗസ്ഥ ലില്ലി ഐസക്കിന്റെയും പുത്രിയാണ്. യു.ജി.സി. NET പാസ്സായിട്ടുള്ള ഡയാന ഇപ്പോൾ പാമ്പാടി കെ. ജി. കോളജിൽ ഗസ്റ്റ് അദ്ധ്യാപികയാണ്.

## അന്താരാഷ്ട്ര അംഗീകാരം



മലബാർ ഭദ്രാസനത്തിൽപ്പെട്ട അരവഞ്ചാൽ സെന്റ് ജോർജ് ഇടവകാംഗമായ എൽ.എം. ബാബുവിന് അന്താരാഷ്ട്ര അംഗീകാരം. ആകാശവാണി തിരുവനന്തപുരം നിലയം നിർമ്മിച്ച "മൃത്യുവിൽ ഞാൻ മരിക്ക" എന്ന മലയാളം ഡോക്യു-ഫീച്ചറിനാണ് അവാർഡ്. ഏഷ്യാ പസഫിക് ബ്രോഡ്കാസ്റ്റിംഗ് യൂണിയൻ സംഘടിപ്പിച്ച അന്തർദേശീയ മൽസരത്തിൽ വാർത്താ ചിത്രീകരണ വിഭാഗത്തിൽ ഒരു മലയാള റേഡിയോ പരിപാടി സ്ഥാനം നേടുന്നത് ആദ്യമായാണ്. "അൽഷിമേഴ്സ് രോഗം" സമ്മാനിക്കുന്ന വിസ്മൃതിയുടെ വിഹ്വലതകൾ അനാവരണം ചെയ്യുന്ന ഈ ചിത്രീകരണത്തിന്റെ സംവിധാനം നിർവ്വഹിച്ചത് തിരുവനന്തപുരം നിലയത്തിലെ എൻ. എം. ബാബുവാണ്.

## S.S.F.C; Standard X, Annual Exam. -05

## OSSAE UAE, DISTRICT



I[ST] IN UAE (91%)
ELSA PHILIP
SHARJAH



II[ND] IN UAE (81.5%)
NEETHU M. KURIAKOSE
SHARJAH



III[RD] IN UAE (77%)
RHEANA JOHN
DUBAI





Suma Saji, Keezhukara

A Mathai, Orissa





## റോയി മുത്തൂറ്റ് ഇൻഡ്യാ വിഷൻ വൈസ് ചെയർമാൻ



ഇൻഡ്യാവിഷൻ വൈസ് ചെയർമാനായി റോയി എം. മാത്യു, മുത്തൂറ്റ് തെരഞ്ഞെടുക്കപ്പെട്ടു. വിവിധ സാമൂഹിക സാംസ്ക്കാരിക മേഖലകളിൽ പ്രവർത്തിച്ചുവരുന്ന ഇദ്ദേഹം ഓർത്തഡോക്സ് സഭാ മാനേജിംഗ് കമ്മറ്റിയംഗവും ആർദ്ര ചാരിറ്റബിൾ സൊസൈറ്റി ട്രസ്റ്റിയുമാണ്. കൂടാതെ പീരുമേട് എഞ്ചിനീയറിംഗ് കോളജ്, മാർ ബസേലിയോസ് പബ്ലിക് സ്ക്കൂൾ, കാരുണ്യ നിലയം തുടങ്ങിയവയുടെ ഗവേണിംഗ് ബോർഡ് മെമ്പറുമാണ്. കായിക രംഗത്തും തനത് വ്യക്തിമുദ്ര പ്രദർശിപ്പിക്കുന്ന ഇദ്ദേഹം കേരളാ ക്രിക്കറ്റ് അസോസിയേഷന്റെ ഡയറക്ടറും പത്തനംതിട്ട ഡിസ്ട്രിക്ട് ക്രിക്കറ്റ് അസോസിയേഷന്റെ പ്രസിഡന്റും, പത്തനംതിട്ട ഡിസ്ട്രിക്ട് ബാസ്ക്കറ്റ് ബോൾ അസോസിയേഷൻ രക്ഷാധികാരിയുമാണ്.

കോഴഞ്ചേരി സെന്റ് മാത്യൂസ് ഓർത്തഡോക്സ് ഇടവകാംഗം.

## നേതൃത്വ പരിശീലന ക്യാമ്പ്

സിംഗപ്പൂരിൽ ജൂൺ 13-മുൽ ജൂലൈ 7 വരെ ഹഗ്ഗായി ഇന്റർനാഷണൽ ഇൻസ്റ്റിറ്റ്യൂട്ട് ഫോർ അഡ്വാൻസ് ലീഡർഷിപ്പിൽ വച്ചു നടന്ന നേതൃത്വ പരിശീലന ക്ലാസ്സിൽ പത്തനാപുരം താബോർ ദയറാംഗം ഫാ. ഡോ. മർക്കോസ് ജോസഫും എറണാകുളം തേവര സെന്റ് മേരീസ് ഓർത്തഡോക്സ് ഇടവക വികാരി ഫാ. വറുഗീസും, ക്രിസ്ത്യൻ ലീഡർഷിപ്പിൽ 1 മാസത്തെ ട്രെയിനിംഗ് പ്രോഗ്രാമിൽ പങ്കെടുത്തു.

30 രാജ്യങ്ങളിൽ നിന്ന് 57 പ്രതിനിധികൾ സംബന്ധിച്ചു.



## കൈപ്പറ്റി

വെരി. റവ. തോമസ് പി. മുണ്ടുകുഴി കോർഎപ്പിസ്ക്കോപ്പാ (ന്യൂയോർക്ക്) രചിച്ച രണ്ട് പുസ്തകങ്ങൾ കൈപ്പറ്റി.

**1. Bible Study Hand Book, Vol. 1**

ബൈബിൾ പഠിതാക്കൾക്ക് വളരെ പ്രയോജനപ്പെടുന്ന ഒരു ഗ്രന്ഥം: അനായേസേന ഹൃദ്യസ്ഥമാക്കാൻ ഉതകുന്ന തരത്തിൽ പ്രതിപാദിച്ചിരിക്കുന്നു.

**2. Catholicate Church History at a glance**

ചരിത്രാന്വേഷകർക്കും സഭാ വിശ്വാസികൾക്കും ഒരു പോലെ വിജ്ഞാനപ്രദമായി അവതരിപ്പിച്ചിരിക്കുന്നു. കാലാനുക്രമണികയിലുള്ള രചനാശൈലി ആകർഷണീയമാണ്.

വിലാസം : 4030, New castle Road
Schenectady, New York 12303

## പരിശുദ്ധ ബാവായ്ക്ക് ഉജ്ജ്വല സ്വീകരണം

പരിശുദ്ധ ബസ്സേലിയോസ് മാർത്തോമ്മാ ദിദിമോസ് പ്രഥമൻ ബാവായ്ക്ക് നെടുമ്പാശ്ശേരി വിമാനത്താവളത്തിൽ ഉജ്ജ്വല സ്വീകരണം നൽകി. അമേരിക്കൻ ഭദ്രാസനത്തിലെ അപ്പോസ്തോലിക സന്ദർശനത്തിനുശേഷം മടങ്ങിയെത്തിയ ബാവായെ മാത്യൂസ് മാർ എപ്പിഫാനിയോസ്, തോമസ് മാർ അത്താനാസിയോസ്, ഫിലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ മിലിത്തിയോസ്, യൂഹാനോൻ മാർ ക്രിസോസ്റ്റമോസ്, റമ്പാന്മാർ, കന്യാസ്ത്രീകൾ, വൈദികർ, വിശ്വാസികൾ തുടങ്ങിയവർ ചേർന്ന് സ്വീകരിച്ചു. അനേക വാഹനങ്ങളുടെ അകമ്പടിയോടെ പ. ബാവായെ തൃക്കുന്നത്തു സെമിനാരിയിലേക്ക് ആനയിച്ചു.

## ദേവാലയ കൂദാശ



കൂദാശ ചെയ്യപ്പെട്ട ഷിമോഗാ സെന്റ് ജോർജ്ജ് ഓർത്തഡോക്സ് ദേവാലയം. കർണ്ണാടക സംസ്ഥാനത്തിലെ ഷിമോഗാ, മാച്ചനഹള്ളിയിൽ സ്ഥിതി ചെയ്യുന്നു.

## ഗായകസംഘം രജിസ്ട്രേഷൻ: നടപടികൾ പൂർത്തിയായി

**കോട്ടയം:-** ശ്രുതി സ്ക്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിന്റെ നേതൃത്വത്തിൽ ഗായകസംഘ രജിസ്ട്രേഷൻ തുടങ്ങി. മലങ്കര ഓർത്തഡോക്സ് സഭയിലെ ഇടവക ഗായകസംഘങ്ങളേയും ഇടവകേതര ഗായകസംഘങ്ങളേയും ഉൾപ്പെടുത്തിയാണ് രജിസ്ട്രേഷൻ തുടങ്ങിയിട്ടുള്ളത്. ഇടവക തലത്തിൽ ശാസ്ത്രീയവും ക്രമീകൃതവുമായ ഗായകസംഘങ്ങൾക്കുവേണ്ടിയുള്ള ശ്രമമാണ് ഇതിന്റെ പിന്നിലുള്ളത്. സഭയിലെ കൂദാശകൾക്കും മറ്റു പരിപാടികൾക്കും ശ്രുതിയുടെ രജിസ്ട്രേഷനിൽപ്പെട്ട ഗായകസംഘങ്ങൾക്കേ അനുവാദമുണ്ടായിരിക്കുകയുള്ളു. ഗാനപരിശീലനവും സംഗീത പരിശീലനവും മറ്റു പ്രായോഗിക നിർദ്ദേശങ്ങളും ശ്രുതിയിൽ നിന്നും ലഭ്യമാകുന്നതാണ്. വൈദീക സെമിനാരി അദ്ധ്യാപകനായ ഫാ. എം.പി. ജോർജിനെ ഇതിന്റെ പ്രധാന ചുമതലക്കാരനായി പരിശുദ്ധ ബാവാ നിയമിച്ച് കല്പന നൽകിയിട്ടുണ്ട്.



# ബുദ്ധിമാൻ

ഫാ. തോമസ് പി.















*For Favours Received*







Priya Varghese,
Bikaner

**20–ാം ചരമ വാർഷികം**

**(22-8-2006)**



**P.C. ചാക്കോ (കുഞ്ഞച്ചൻ)**

**പാലാക്കുന്നേൽ**

**എറികാട്, പുതുപ്പള്ളി**

*"നിന്റെ മഹത്വമുദിക്കും നാൾ*
*നിൽക്കണമിവൻ വലഭാഗത്തായ്"*

**സന്തപ്ത കുടുംബാംഗങ്ങൾ**

# ഒന്നാം ചരമവാർഷികം

## ജൂലൈ 20, 2006

# റ്റി. ഏബ്രഹാം (അവറാച്ചൻ)



**മണലേത്ത് പൗവ്വത്തിപടിക്കൽ**

**കല്ലിശ്ശേരി**

"നിന്റെ മഹത്വമുദിക്കും നാൾ
നിർത്തണമെ വലഭാഗത്തിൽ"

സ്നേഹം നിറഞ്ഞ ഓർമ്മകളോടെ.......

മക്കൾ, മരുമക്കൾ, കൊച്ചുമക്കൾ.

**THE MALANKARA SABHA,** *Licence No. 475, 11th April 1946. Registered No.KL/CR/KTM/ 236/2006-08*
CATHOLICATE OFFICE, KOTTAYAM-686 038 *Licence No. KL/CR/KTM/WPP-049/2006-08.*
*Licenced to Post Without Pre-payment*

# 5–ാം ചരമവാർഷികം

## 11–08–2006



# M. MATHEW MUTHOOTTU

**Founder - Muthoottu Group**

**Chairman - Muthoottu Mini Group**

*Inserted by: Sorrowing Family*

PRINTED AND PUBLISHED BY FR. T.A. EDAYADI FOR ORTHODOX VISWASA PARIPALANA SAMITHY, KOTTAYAM.
PRINTED AT MAYUR PRINTERS, KOTTAYAM FOR CATHOLICATE PRESS KOTTAYAM-38; CHIEF EDITOR FR. DR. JOHN PANICKER. RS. 7/-